മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

മാസിക

ഒക്ടോബർ
2001



WAR&PEACE






Tibin
Tibin

# യുദ്ധവും സമാധാനവും

# വായനക്കാരുടെ കത്തുകൾ

## സഭയിൽ അല്മായർ

സെപ്തംബർ മാസത്തെ മലങ്കരസഭയിൽ ഈ വിഷയത്തെ അധികരിച്ച് ശ്രീ. സി. എം. സഖറിയ എഴുതിയ ലേഖനം വായിച്ചു. അദ്ദേഹം എഴുതീട്ടുള്ള കാര്യങ്ങൾ നല്ലതും, പ്രാവർത്തികമാക്കിയാൽ സഭയുടെ പൊതുനന്മയ്ക്കുതകുന്നവയുമാണെന്ന് ഉറക്കെ, ഉറപ്പിച്ചു പറയുവാൻ ഒരു മടിയും തോന്നുന്നില്ല.

“ഒരു നേതാവിന്റെ പ്രധാന ചുമതല, കൂടുതൽ അനുയായികളെ ഊട്ടിവളർത്തുകയല്ല; സമർത്ഥരായ പിൻവാഴ്ചക്കാരെ വാർത്തെടുക്കുകയാണ്” എന്ന് ഗാന്ധിജി പറഞ്ഞിട്ടുണ്ട്. തന്റെ അമ്മായപ്പന്റെ വിലയേറിയ ഉപദേശം സ്വീകരിച്ച്; ഇസ്രായേലിൽ നിന്ന്, സമർത്ഥരും നീതിജ്ഞരും കൈക്കൂലി വാങ്ങാത്തവരുമായ ഏതാനും വ്യക്തികളെ തിരഞ്ഞെടുത്ത്, മോശ നീതിപാലനത്തിനും തന്റെ സഹായത്തിനുമായി നിയമിച്ചു എന്ന് പുറപ്പാടു പുസ്തകം 18/2-ൽ പറയുന്നു. നിയമ, ശാസ്ത്ര, വിദ്യാഭ്യാസ, സാങ്കേതികാദി രംഗങ്ങളിൽ പ്രാഗത്ഭ്യം നേടി, ഉന്നത സ്ഥാനത്ത് വർത്തിക്കുന്ന സ്ത്രീപുരുഷന്മാർ ഇന്ന് ഓർത്തഡോക്സ് സഭയിൽ ധാരാളമുണ്ട്. അങ്ങോളം ഇങ്ങോളമുള്ള സഭയുടെ കർമ്മ സമിതികളിൽ, ഈ വക വിഷയങ്ങൾ പലപ്പോഴും കൈകാര്യം ചെയ്യേണ്ടതായുണ്ടല്ലോ. സാധാരണ മഹിമയും വാക്ധാടിയും ഉള്ളവരും വാത്സല്യവാന്മാരുമാണ് ഈവക സമിതികളിൽ കയറിപറ്റാറുള്ളത്. കുറെയൊക്കെ അങ്ങിനെയായിക്കൊള്ളട്ടെ! പക്ഷെ കുഴഞ്ഞ പല കാര്യങ്ങൾ കൈകാര്യം ചെയ്യേണ്ടപ്പോൾ നല്ല വക്കീലിനെ ആരായുന്നതുപോലെ, ഒരു ഡോക്ടർ, ഒരു എഞ്ചിനീയർ ഒരു വിദ്യാഭ്യാസ പ്രവർത്തകൻ, ഒരു വൈദീകൻ–എന്നീ വിവിധ തുറകളിൽ പ്രാമുഖ്യമുള്ളവരെ അത്മായർക്കു കൂടി പ്രധാന്യം നൽകി, തിരഞ്ഞെടുത്തു വിവിധ കമ്മിറ്റികളിൽ പ്രവേശിപ്പിക്കുന്നതു തികച്ചും ആവശ്യമാണ് എന്നതിൽ സംശയിക്കേണ്ട.

ഇന്നത്തെ നമ്മുടെ പള്ളിക്കമ്മിറ്റികളിൽ പോലും സ്ത്രീകൾക്ക് പ്രാതിനിധ്യം ഇല്ല. ഇന്ന് സത്യത്തിൽ പുരുഷന്മാരേക്കാൾ ബുദ്ധികൂർമ്മതയും കർമ്മോത്സുകതയും സേവനതല്പരതയും സ്ത്രീകളിൽ കണ്ടുവരുന്നുണ്ട്. അവരുടെയൊക്കെ കഴിവും വിവേകവും, വെറും നിയമാവലിയുടെ നിഴലിൽ മാത്രം സഭയ്ക്ക് നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. ആവശ്യമായ ഭേദഗതികൾ ഉൾപ്പെടുത്തി, അത്മായരിൽ സമർത്ഥരായവരെയും കൂട്ടി, എല്ലാ കർമ്മ സമിതികളും ക്രമപ്പെടുത്തേണ്ടതാണ്.

*എം. സി. വറുഗീസ്,*
*ആലുവ*

## നമ്മുടെ സഭാ തലവൻ വെറും കിഴക്കിന്റെ കാതോലിക്കാ അല്ല

ഒരു സമയത്തു മലങ്കരയിൽ മാത്രം ഒതുങ്ങി നിന്നിരുന്ന നമ്മുടെ സഭ വളർന്ന് ഒരു അഖിലലോക യൂണിവേഴ്സൽ ഓർത്തഡോക്സ് ചർച്ച് ആയി തീർന്നിരിക്കുന്നു. ഒരു കാലത്തു ശീമക്കാർ വ്യാപരിച്ചിരുന്നതിനേക്കാൾ കൂടുതൽ സ്ഥലത്തു ഇന്നു നമ്മുടെ ജനങ്ങളും പട്ടക്കാരുമുണ്ട്. ഇന്നു നമ്മുടെ കാതോലിക്കാ വെറും കിഴക്കിന്റെ കാതോലിക്കാ അല്ല, പിന്നെയോ അഖില ലോക യൂണിവേഴ്സൽ ചർച്ച് ആയി രൂപാന്തരപ്പെട്ടിരിക്കുന്ന സഭയുടെ, സ്വതന്ത്രസഭയുടെ പരമാധ്യക്ഷനാണ്. ഈ സത്യം നമ്മൾ തന്നെ അംഗീകരിച്ചു മറ്റുള്ളവരോടു പറഞ്ഞങ്കിലേ അവരും ഇതു അംഗീകരിക്കയുള്ളു. അതിനുള്ള നടപടികൾ സഭാ നേതൃത്വം ഉടനടി സ്വീകരിക്കണം.

*ഡോ. എം. എസ്. അലക്സാണ്ടർ, ഇംഗ്ലണ്ട്.*

## നടപ്പിലാക്കേണ്ടവർ വായിക്കണം

മലങ്കരസഭയിലൂടെ ഫാ. ഡോ. ജേക്കബ് കുര്യനച്ചൻ എഴുതുന്ന എഡിറ്റോറിയലുകൾ ശക്തവും കാലിക പ്രസക്തവുമാണ്. സഭയുടെ പൊതുവായ നന്മയ്ക്ക് പര്യാപ്തമാകുന്ന പല കാര്യങ്ങളും അച്ചൻ വ്യക്തമായി എഴുതുന്നുണ്ട്. പക്ഷെ അവ നടപ്പിലാക്കേണ്ടവർ അതു വായിക്കുന്നുണ്ടോ എന്ന് സംശയം. കാരണം നേതൃത്വ നിരയിലുള്ളവരുടെ പ്രസംഗങ്ങൾ വല്ലപ്പോഴും കേൾക്കുന്ന വ്യക്തിയാണ് ഞാൻ, ‘ചർവ്വിത ചർവ്വണ’മല്ലാതെ പുതിയ ആശയങ്ങളോ, സമകാലിന വിഷയങ്ങളോ ഒന്നും കേൾക്കാറില്ല.

*തോമസ് വർഗീസ്, തിരുവല്ല.*

## ഉചിതമായി

കഴിഞ്ഞ ലക്കം മലങ്കരസഭയിൽ വർഗീസ് ജോൺ തോട്ടപ്പുഴയുടെ ‘അർമ്മീനിയൻസഭ’ കാലോചിതവും പഠനാർഹവുമായിരുന്നു. അർമ്മീനിയൻസഭയുടെ ചരിത്രവും ഇപ്പോഴത്തെ അവസ്ഥയും നമ്മുടെ സഭയുമായിട്ടുള്ള ബന്ധവും ലേഖകൻ ഭംഗിയായി അവതരിപ്പിക്കുന്നു. മറ്റെല്ലാ ഓർത്തഡോക്സ് സഭകളെപ്പറ്റിയും ഇപ്രകാരമുള്ള പഠനങ്ങൾ മലങ്കരസഭയിലൂടെ പ്രതീക്ഷിക്കുന്നു.

*മാത്യു സാമുവേൽ,*
*കോട്ടയം.*

# മലങ്കരസഭ

ലക്കം 10, പുസ്തകം 57
ഒക്ടോബർ 2001







## വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റ പ്രതി | : | 5 രൂപ |
| ഒരു വർഷം | : | 60 രൂപ |
| 5 വർഷം | : | 300 രൂപ |
| 10 വർഷം | : | 600 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design: equations, Kottayam*


## CONTENTS
# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038, ഫോൺ: 0481 - 573234
e-mail: malankara@sancharnet.in

# സമാന്തര ശക്തികൾ രാഷ്ട്രങ്ങളിലും സഭാജീവിതത്തിലും

## ഫാ. ഡോ. ജേക്കബ് കുര്യൻ

ഭീകരവാദത്തിന്റെ അഴിഞ്ഞാട്ടം, അജയ്യശക്തിയെന്നഭിമാനിച്ച അമേരിക്കയെയും അക്ഷരാർത്ഥത്തിൽ വിറപ്പിച്ചിരിക്കുകയാണ്. ഗുജറാത്തിലെ ഭൂകമ്പത്തെയും വെല്ലുന്ന കുലുക്കം ലോകത്തിനു മുഴുവൻ നൽകിയ, ലോകവ്യാപാരകേന്ദ്രത്തിന്റെ പതനവും, പെന്റഗൺ ആസ്ഥാനതകർച്ചയും പല പുതിയ പാഠങ്ങളും നമ്മെ പഠിപ്പിക്കുന്നു. അവയിലൊന്നാണ്, രാഷ്ട്രങ്ങളിലും സഭാജീവിതത്തിലും വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന സമാന്തര ശക്തിസന്നാഹമെന്നത്. നിയമവിധേയമായും വ്യവസ്ഥാപിതമായും ഭരിക്കുന്നവരെ നിസ്സഹായരോ, നോക്കുകുത്തികളോ ആക്കിത്തീർക്കുന്ന സമാന്തര ശക്തികൾ ലോകത്തിന്റെയും സഭകളുടെയും ഭരണം കൈയിലെടുക്കുന്ന അവസ്ഥ സംജാതമായിക്കൊണ്ടിരിക്കുന്നു.

ഒരു രാഷ്ട്രത്തിന്റെ ഔദ്യോഗിക വരുതിയിലുള്ള ആകെ ആസ്തിയെക്കാളും ഉയർന്ന ആസ്തിയുള്ള കമ്പനികൾ ഇന്നുണ്ട്. അവ വിചാരിച്ചാൽ രാജ്യത്തെ കുത്തുപാളയെടുപ്പിക്കാം. അതു നന്നായിട്ടറിയാവുന്ന കമ്പനികൾ സർക്കാരുകളെകൊണ്ട് തങ്ങൾക്കിഷ്ടപ്പെട്ട തീരുമാനങ്ങൾ എടുപ്പിക്കുന്നത് സാധാരണമായിക്കൊണ്ടിരിക്കുന്നു. ഇവിടെ സമാന്തര ഭരണമോ, റിമോട്ട് കൺട്രോൾ ഭരണമോ ആരാണു നിർവ്വഹിക്കുന്നതെന്ന് വ്യക്തം; രാഷ്ട്രീയ ശക്തി ആരാണ് കൈകാര്യം ചെയ്യുന്നതെന്നും വ്യക്തം.

ചില രാഷ്ട്രങ്ങളിൽ ഭരണകൂടങ്ങളെ മാറ്റുന്നതും നിയമിക്കുന്നതും അധോലോക ശക്തികളാണ്. മയക്കുമരുന്നു കടത്തലിന്റെയും, ആയുധവ്യാപാരത്തിന്റെയും ആഗോള കുത്തകക്കാരുണ്ട്. അവരുടെ തണലിൽ പ്രവർത്തിക്കുന്ന ധാരാളം മതപ്രസ്ഥാനങ്ങളും വിഘടന പ്രത്യയശാസ്ത്രങ്ങളും ഉണ്ട്. പ്രത്യക്ഷത്തിൽ മതത്തിന്റെയും പ്രത്യയശാസ്ത്രങ്ങളുടെയും പേരുപറഞ്ഞ് ഭീകരപ്രവർത്തനം നടത്തുന്നതിന്റെ, യഥാർത്ഥ താല്പര്യം അധോലോക സാമ്പത്തിക നേട്ടം തന്നെയാണ്. അധോലോക സാമ്പത്തിക ശക്തികൾ വിചാരിച്ചാൽ ഭൂഖണ്ഡങ്ങൾതന്നെ അരക്ഷിത മേഖലയാക്കി അവിടെയുള്ള രാഷ്ട്രങ്ങളെക്കൊണ്ട് ആയുധങ്ങൾ-വാങ്ങിപ്പിക്കുവാൻ സമ്മർദ്ദം പ്രയോഗിക്കാം. ഇതിനൊക്കെയും പിന്നിലെ, ശാക്തികമത്സരം തിരിച്ചറിഞ്ഞാലും രാഷ്ട്രങ്ങൾ തന്നെ ഊരാക്കുടുക്കിൽപ്പെട്ടിരിക്കുന്നു എന്നതാണ് സത്യം. ചുരുക്കത്തിൽ, രാഷ്ട്രങ്ങളെക്കൊണ്ട് പാവകളിപ്പിക്കുന്ന ശക്തികൾ അഫ്ഗാനിസ്ഥാനിലും, ഇന്ത്യയിലും മാത്രമല്ല, അമേരിക്കയിലും ഉണ്ടെന്നു വ്യക്തം.

ഇങ്ങനെയുള്ള സമാന്തരശക്തികൾക്കെതിരേ, രാഷ്ട്രങ്ങൾക്ക് ഒന്നിച്ചു നിന്നു വല്ലതും ചെയ്യുവാൻ കഴിയുമോ എന്ന ചോദ്യമാണ്, ഭീകരപ്രവർത്തനത്തിനു പ്രതിപകരം ചെയ്യുവാൻ കഴിയുമോ എന്ന ചോദ്യത്തെക്കാൾ പ്രധാനം.

പക്ഷെ, സമാന്തര ശക്തി പ്രകടനം മതമേഖലയിലും വ്യാപകമായിക്കൊണ്ടിരിക്കുന്നു. മതാധികാരികൾ ആയി പ്രതിഷ്ഠിക്കപ്പെടുന്നവർ നിസ്സഹായരായി നിന്നുകൊണ്ട്, മറ്റാരോ ആത്മീയ മേഖലകളിൽ കർത്തൃത്വം നടത്തുവാൻ ഇടയാകുന്ന ദുസ്ഥിതിയെ ആത്മീയ ഭീകരവാദം എന്നല്ലാതെ എന്താണ് വിശേഷിപ്പിക്കാവുന്നത്? സഭാജീവിതത്തിൽത്തന്നെ നിയമാനുസൃത അധികാരസ്ഥാനികൾ നിർണ്ണായക നിമിഷങ്ങളിൽ ഒന്നിച്ചുനിന്ന് ചെയ്യേണ്ടതു ചെയ്യുവാൻ മടിക്കുന്നത്, സമാന്തര ശക്തികേന്ദ്രങ്ങളായി പലതും വളർന്നതുകൊണ്ടോ, അവയെ വല്ലാതെ ഭയപ്പെടുന്നതു കൊണ്ടോ അല്ലെന്നു പറയുവാൻ പറ്റുമോ?

# തീവ്രവാദത്തിന്റെ കൈയൊപ്പുകൾ



സെപ്റ്റംബർ 11. ലോകമനസ്സാക്ഷി കിടിലംകൊണ്ട ദിവസമാണ്. ഏഴാംകടലിനക്കരെ സുരക്ഷിതത്വത്തിന്റെ സപ്രമഞ്ചങ്ങളിൽ സുഖലോലുപരായി കഴിഞ്ഞ ഒരു ജനതയുടെമേൽ തീവ്രവാദത്തിന്റെ ശരങ്ങളേറ്റ ദിവസം. സംഭവത്തിന്റെ ഉത്തരവാദിത്തങ്ങൾ ആരും ഇതുവരെ ഏറ്റെടുത്തിട്ടില്ല. ബിൽലാദനെന്ന ഇസ്ലാമിക തീവ്രവാദിയുടെമേൽ ഈ പാപത്തിന്റെ ഭാരം അമേരിക്ക വച്ചുനീട്ടുന്നു. വ്യക്തമായ തെളിവുകൾ ഹാജരാക്കി കുറ്റവാളിക്കെതിരെ തിരിച്ചടിക്കണമെന്ന് മിക്കവാറും ജനാധിപത്യ രാജ്യങ്ങൾ ആവശ്യപ്പെട്ടുകഴിഞ്ഞു. തെളിവുകൾ ഞങ്ങളുടെ കൈയ്യിൽ ഉണ്ട് ബിൽലാദൻ തന്നെ കുറ്റക്കാരൻ, എന്ന നിലപാടാണ് യൂറോപ്യൻ യൂണിയന്. എന്തായാലും തീവ്രവാദത്തിന്റെ തീവ്രഫലങ്ങളനുഭവിക്കുവാൻ ലോകജനതയ്ക്ക് ആകമാനം ബാധ്യതയുണ്ട് എന്ന ഈ സംഭവം വെളിപ്പെടുത്തുന്നു. പലസ്തീനിലും, പാക്കിസ്താനിലും, അഫ്ഗാനിസ്ഥാനിലും, ഇറാനിലുമൊക്കെയും തീവ്രവാദത്തിന്റെ വേരുകൾ കണ്ടെത്താം. തീവ്രവാദ പ്രസ്ഥാനത്തിനു ആളുമർത്ഥവും നൽകുന്നത് സമ്പന്നരാഷ്ട്രങ്ങളാണെന്ന കാര്യവും മറച്ചുവെച്ചുകൂടാ. സോവിയേറ്റ് യൂണിയനെതിരെ അമേരിക്ക വളർത്തിക്കൊണ്ടുവന്ന ബിൽലാദൻ തന്നെ അമേരിക്കയ്ക്ക് ദ്രോഹമായി തീർന്നത് വിരോധാഭാസമായിത്തോന്നാം.

# യുദ്ധഭീതിയിൽ പശ്ചിമേഷ്യ



അഫ്ഘാനിസ്ഥാനിൽ നിന്നും അഭയാർത്ഥി പ്രവാഹം. ഏതു നിമിഷവും സംഭവിക്കാവുന്ന യുദ്ധത്തിന്റെ പരിണിതഫലം ഒരു ജനതയുടെ ആകെ നാശമാണ്. ബിൽലാദൻ എന്ന തീവ്രവാദി ഭീകരനെതേടിയുള്ള യുദ്ധത്തിൽ നഷ്ടപ്പെടുന്നത് ലക്ഷക്കണക്കിനു നിരപരാധികളുടെ ജീവനായിരിക്കും.

ദശകങ്ങൾ നീണ്ട ആഭ്യന്തര യുദ്ധത്തിന്റെ കെടുതികൾ ഇപ്പോഴും അനുഭവിച്ചുകൊണ്ടിരിക്കുകയാണ് അഫ്ഗാൻ ജനത. ഓരോ മിനിട്ടിലും ഒരാൾ വീതം അഭയാർത്ഥിയാകുന്ന അഫ്ഗാനിസ്ഥാനിൽ കൊടും പട്ടിണിയുടെ നാളുകളാണ്. മത തീവ്രവാദത്തിനും ആഭ്യന്തരയുദ്ധത്തിനും മദ്ധ്യേ നഷ്ടപ്പെടുന്നത് ഒരു ജനതയുടെ സംസ്ക്കാരവും, ജീവിതവുമാണ്.

വിശപ്പെന്ന "ആഗോള പ്രതിസന്ധിക്കു മുമ്പിൽ" തളർന്നുവീഴുന്ന അഫ്ഗാൻ ജനതയ്ക്ക് ഒന്നുകിൽ മരണം അല്ലെങ്കിൽ ഓടിപ്പോക്ക്, അതുമല്ലെങ്കിൽ യുദ്ധം മാത്രമാണ് മുന്നിൽ.

# ഡോ. പി.കെ. വാരിയർക്കു പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡ്



ന്യൂഡൽഹി:- മൂന്നാമതു പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡിനു കോട്ടയ്ക്കൽ ആര്യവൈദ്യശാലാ ചീഫ് ഫിസിഷ്യനും മാനേജിങ്ങ് ട്രസ്റ്റിയുമായ ഡോ. പി.കെ വാരിയരെ തെരഞ്ഞെടുത്തു.

ആയുർവേദ ചികിൽസാരംഗത്ത് അദ്ദേഹത്തിന്റെ സമഗ്ര സംഭാവനകൾ കണക്കിലെടുത്താണ് അവാർഡെന്നു സോഫിയ സൊസൈറ്റി പ്രസിഡന്റും അവാർഡ് കമ്മിറ്റി ചെയർമാനുമായ ഇയോബ് മാർ പീലക്സീനോസ് അറിയിച്ചു. ഒരുലക്ഷം രൂപയും പ്രശസ്തിപത്രവും അടങ്ങുന്ന അവാർഡ് നവംബർ 27-നു വിജ്ഞാൻ ഭവനിൽ രാഷ്ട്രപതി കെ.ആർ. നാരായണൻ സമ്മാനിക്കും.

രണ്ടു വർഷത്തിലൊരിക്കലാണ് അവാർഡ് നൽകുന്നത്. ആദ്യ രണ്ട് അവാർഡുകൾ ദലൈ ലാമയ്ക്കും ഡോ. വർഗീസ് കുര്യനുമായിരുന്നു.

വാരിയർ 1945 മുതൽ കോട്ടയ്ക്കൽ ആര്യവൈദ്യശാലാ ട്രസ്റ്റിയാണ്. 1953-ൽ, മുപ്പത്തിരണ്ടാം വയസ്സിൽ മാനേജിംങ്ങ് ട്രസ്റ്റിയായി.

# ഈ ശരീരം എന്തിന് ?

– പ്രൊഫ. കെ. എം. കുര്യാക്കോസ്

സൗന്ദര്യമുള്ള ശരീരം ഒരനുഗ്രഹമായി എല്ലാവരും കരുതുന്നു. സൗന്ദര്യധാമങ്ങൾ പോലും തങ്ങളുടെ ശരീരത്തിന്റെ അഴകു വർദ്ധിപ്പിക്കുവാൻ മണിക്കൂറുകളോളം ചെലവിടുന്നു. വാർദ്ധക്യത്തെ അംഗീകരിക്കുവാൻ പലരും മടിക്കുന്നു. എന്നും യൗവ്വനം തുടിക്കുന്ന ശരീരമാണ് എല്ലാവരും ഇഷ്ടപ്പെടുന്നത്. ചുണയും ചുറുചുറുക്കും യൗവ്വനത്തിന്റെ കൂടപ്പിറപ്പുകളാണല്ലോ. ഒരാളുടെ സൗന്ദര്യം അയാളെക്കാൾ മറ്റുള്ളവരാണല്ലോ ആസ്വദിക്കുന്നത്. അങ്ങനെ വരുമ്പോൾ മറ്റുള്ളവരുടെ മാനസ്സിക സന്തോഷമോ അസൂയയോ ആണ് ഒരാളുടെ സൗന്ദര്യ സമ്പൂർണ്ണമായ ശരീരം കൊണ്ടു സാധിക്കുന്നത് എന്നു വന്നു കൂടുന്നു. മേല്പറഞ്ഞ ആസ്വാദനം മാത്രമാണോ ശരീരസൃഷ്ടിയുടെ ഉദ്ദേശ്യം?

## ആത്മഹത്യയും കൊലപാതകവും

ചില നിമിഷങ്ങളിൽ സൗന്ദര്യം കൂടിയവരും കുറഞ്ഞവരും ഒരുപോലെ തങ്ങളുടെ ശരീരത്തെ വെറുക്കുന്നു. മോഹഭംഗത്താലോ താങ്ങാനാവാത്ത ദുഃഖഭാരത്താലോ മാറാരോഗങ്ങൾ നിമിത്തമോ അസഹ്യമായ വേദന നിമിത്തമോ വൈരാഗ്യം മൂലമോ "ഈ ശരീരം എന്തിന്" എന്നു ചോദിച്ചു പോകുന്നു; ശരീരത്തെ നശിപ്പിക്കാൻവരെ തുനിയുന്നു. ഇത് ഒരു വിരോധാഭാസമായിത്തോന്നാം. ഇന്നു നാം കാണുന്ന ഒരു പ്രത്യേക പ്രതിഭാസം ആത്മഹത്യകളുടെയും കൊലപാതകങ്ങളുടെയും എണ്ണം പെരുകി വരുന്നുവെന്നുള്ളതാണ്. പണ്ടൊക്കെ പ്രണയനൈരാശ്യമായിരുന്നു ആത്മഹത്യക്കുള്ള പ്രധാന കാരണം. ഇന്ന് നിസ്സാരകാരണം മതി അന്ത്യം കുറിക്കുവാൻ. സർവ്വകലാശാലപ്പരീക്ഷയ്ക്കു കോപ്പിയടിച്ചതിൽ പിടിക്കപ്പെട്ട ഒരു പെൺകുട്ടിയുടെ പിതാവ് ഒരിക്കൽ ഈ ലേഖകനെ സമീപിച്ച രംഗം ഓർത്തുപോകുന്നു. "ഞങ്ങൾക്ക് ഭയമാണ്, അവളോട് ഇതേക്കുറിച്ചു സംസാരിക്കാൻ പോലും; ആത്മഹത്യചെയ്തെങ്കിലോ സാറേ?" പരിഭ്രമം നിമിത്തം പതറുന്ന ഒരച്ഛന്റെ സ്വരം ഇന്നും കാതുകളിൽ മുഴങ്ങുന്നു. രാഷ്ട്രീയ നേതാക്കൾക്കും മറ്റു ലാഭങ്ങൾക്കുമായി നടത്തപ്പെടുന്ന കൊലപാതകങ്ങളും മനുഷ്യശരീരത്തിന്റെ വിലയിടിവ് വിളിച്ചറിയിക്കുന്നു. ഇന്ന് മനുഷ്യശരീരമാണോ ഏറ്റവും വില കുറഞ്ഞ ചരക്ക് എന്നു തോന്നിപ്പോകുന്നു.

## ഭാരതീയ ദർശനത്തിൽ

മനുഷ്യൻ സ്ഥൂല ശരീരം (gross body) സൂക്ഷ്മശരീരം (Subtle body), ആത്മാവ് (Atmave) എന്നീ മൂന്നു വസ്തുക്കളാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നതായി ഭാരതീയ ദർശനം പറയുന്നു. സ്ഥൂലശരീരം ജനിക്കുകയും മരിക്കുകയും ചെയ്യുന്നു; അതു നശ്വരമാണ് സൂക്ഷ്മശരീരം തള്ളവിരലിന്റെ വലിപ്പമുള്ളതും ഏറ്റവും നേരിയതുമാണ്. അതു ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നു. ഇന്ദ്രിയങ്ങൾ എന്നു വിളിക്കപ്പെടുന്ന പത്തു മസ്തിഷ്ക കേന്ദ്രങ്ങളുടെയും മനസ്സ്, ബുദ്ധി അഥവാ പ്രജ്ഞ (wisdom) എന്നിവയുടെയും നിവാസകേന്ദ്രമാണ് അത്. മൂന്നാമത്തെ ഘടകമായ ആത്മാവ് പ്രജ്ഞയുടെയും പ്രാണന്റെയും പ്രഥമ തത്ത്വമായി സ്ഥിതി ചെയ്യുന്നു. സൂക്ഷ്മ ശരീരത്തിന്റെയും ആത്മാവിന്റെയും ഐക്യരൂപത്തിന് ജീവാത്മാവ് എന്നു പറയുന്നു. സൂക്ഷ്മ ശരീരമാകട്ടെ സ്വഭാവ വൈചിത്ര്യത്താലും ആത്മാവിന്റെ സാന്നിദ്ധ്യം നിമിത്തവും പ്രായം ഏശാത്തതും നാശമില്ലാത്തതുമാകുന്നു. ആയുധങ്ങളാൽ മുറിക്കപ്പെടാൻ സാധിക്കാത്തതും അഗ്നിയാൽ ദഹിക്കപ്പെടാൻ സാധ്യമല്ലാത്തതും വെള്ളത്താൽ ചീയപ്പെടാൻ അസാധ്യവും വായുവിനാൽ ഉണക്കപ്പെടാൻ സാധ്യമല്ലാത്തതുമാണ് ഈ സൂക്ഷ്മ ശരീരമെന്ന് ഭഗവദ്ഗീതയിൽ പറയുന്നു. സൂക്ഷ്മശരീരത്തിന് പത്തു വിഭാഗങ്ങൾ (Departments) ഉണ്ട്. അഞ്ച് പ്രവർത്തനേന്ദ്രിയങ്ങളും ചേർന്ന പത്ത് മസ്തിഷ്ക കേന്ദ്രങ്ങളാണവ. സൂക്ഷ്മശരീരത്തിന്റെ അടുത്ത ഘടകമാണ് മനസ്സ്. പദാർത്ഥങ്ങളുടെ പ്രതിബിംബം പ്രതിഫലിക്കുന്ന മാനസപടലമെന്നും അതിനെ വിളിക്കാം. അഹംവാദിയായ (Egoistic) പ്രജ്ഞ എന്നും വിളിക്കാവുന്ന ബുദ്ധിയും സൂക്ഷ്മശരീരത്തിൽ കുടികൊള്ളുന്നു. സ്ഥൂലശരീരത്തെയും സൂക്ഷ്മ ശരീരത്തെയും ഭരിക്കുന്ന ഘടകമാണ് ആത്മാവ്. ചുരുക്കത്തിൽ മനുഷ്യശരീരത്തിന്റെ മഹത്വം, ആത്മാവ് അതിൽ വസിക്കുന്നുവെന്നുള്ളതാണ്. തന്നിമിത്തം ഒരുവൻ ആത്മഹത്യക്കോ കൊലപാതകത്തിനോ ഒരുമ്പെടുമ്പോൾ അവൻ ചെയ്യുന്നത് ആത്മാവിനെ ആക്രമിക്കുകയാണെന്നു വന്നുകൂടുന്നു. മേല്പറഞ്ഞ പ്രകാരം വിശിഷ്ടവും അനുപമവും മനുഷ്യബുദ്ധിക്ക് അഗമ്യവുമായ ശരീരഘടനയാണ് മനുഷ്യനു നൽകിയിരിക്കുന്നതെങ്കിൽ സ്രഷ്ടാവിന് ഈ ശരീരത്തെക്കുറിച്ച് വ്യക്തമായ ഉദ്ദേശ്യം ഉണ്ടെന്നുള്ളത് നിസ്തർക്കമാണ്. ഉദ്ദേശ്യം നിറവേറുന്നതുവരെ മനുഷ്യൻ ജീവിച്ചേ തീരൂ. തന്നിമിത്തമാണ് മാറാരോഗത്തിനും തീരാവ്യാധിക്കുമടിമപ്പെട്ടു ദുരിതമനുഭവിക്കുന്നവർക്കുപോലും ദയാമൃത്യു അനുവദിക്കാത്തത്.

> ***സ്ഥൂലശരീരത്തെയും സൂക്ഷ്മശരീരത്തെയും ഭരിക്കുന്ന ഘടകമാണ് ആത്മാവ്. ചുരുക്കത്തിൽ മനുഷ്യശരീരത്തിന്റെ മഹത്വം ആത്മാവ് അതിൽ വസിക്കുന്നുവെന്നുള്ളതാണ്. തന്നിമിത്തം ഒരുവൻ ആത്മഹത്യക്കോ കൊലപാതകത്തിനോ ഒരുമ്പെടുമ്പോൾ അവൻ ചെയ്യുന്നത് ആത്മാവിനെ ആക്രമിക്കുകയാണെന്നു വന്നുകുടുന്നു.***

## മനുഷ്യന്റെ സ്വരൂപവും സാദൃശ്യവും ദൈവത്തിന്റേത്

മനുഷ്യ സൃഷ്ടിയെക്കുറിച്ച് ഉല്പത്തി

പ്പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധേയമാണ്. "അനന്തരം ദൈവം; നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക. അവൻ സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും മൃഗങ്ങളിന്മേലും സർവ്വഭൂമിയിലും ഭൂമിയിൽ ഇഴയുന്ന എല്ലാ ഇഴജാതിയിന്മേലും വാഴട്ടെ എന്നു കല്പിച്ചു. ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു (ഉല്പ 1:26-27). യഹോവയായ ദൈവം നിലത്തെ പൊടി കൊണ്ട് മനുഷ്യനെ നിർമ്മിച്ചിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായി തീർന്നു (ഉല്പ 2:7). ഇങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യനെക്കുറിച്ച് സ്രഷ്ടാവിന് എന്തെങ്കിലും ഉദ്ദേശ്യം ഇല്ലാതിരിക്കുമോ? അവന്റെ ശരീരത്തെ വിലകുറഞ്ഞതായി കരുതാമോ? എങ്കിൽ ആത്മഹത്യയും കൊലപാതകവും കൊടും പാപമല്ലേ? മനുഷ്യന്റെ വ്യക്തിത്വത്തെ മാനിച്ച് ദൈവം അവനു നൽകിയിരിക്കുന്ന, നശിപ്പിക്കുന്നതിനോ നശിപ്പിക്കാതിരിക്കുന്നതിനോ ഉള്ള സ്വാതന്ത്ര്യത്തെ തൃണവൽഗണിച്ച് ആത്മഹത്യക്കോ കൊലപാതകത്തിനോ ഒരുങ്ങിയാൽ വാസ്തവത്തിൽ കാട്ടിക്കൂട്ടുന്നത് എത്രയോ വലിയ നന്ദികേടും ക്രൂരതയും വിഡ്ഢിത്തവുമായിരിക്കും!

### ശരീരം ക്രിസ്തുവിന്റെ അവയവം

വി. പൗലോസിന്റെ പ്രബോധനം ശ്രദ്ധിക്കുക: "ശരീരമോ ദുർന്നടപ്പിന്നല്ല, കർത്താവിന്നത്രേ; കർത്താവു ശരീരത്തിനും. എന്നാൽ ദൈവം കർത്താവിനെ ഉയിർപ്പിച്ചതുപോലെ നമ്മെയും തന്റെ ശക്തിയാൽ ഉയിർപ്പിക്കും. നിങ്ങളുടെ ശരീരങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങളാകുന്നുവെന്ന് അറിയുന്നില്ലയോ? (1 കോരി. 6:13-15)

### ശരീരം ദൈവത്തിന്റെ മന്ദിരം

പൗലോസ് അപ്പോസ്തോലൻ വീണ്ടും നമ്മെ അനുസ്മരിപ്പിക്കുന്നു. "നിങ്ങൾ ദൈവത്തിന്റെ മന്ദിരം എന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു വെന്നും അറിയുന്നില്ലയോ? ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും; ദൈവത്തിന്റെ മന്ദിരം വിശുദ്ധമല്ലോ. (1 കോരി. 3:16-17) ശരീരം ദൈവത്തിനു വസിക്കാനുള്ളതാണെങ്കിൽ അതിന്റെ നശീകരണത്തെ എങ്ങനെ ന്യായീകരിക്കാനാവും?

### ശരീരത്തെ ദൈവത്തിനുസമർപ്പിക്കുക.

ശരീരത്തെ ദൈവത്തിനു സമർപ്പിച്ച് ആയുസ്സിന്റെ കാലാവധി പൂർത്തീകരിക്കുകയാണു വേണ്ടത്. ദൈവത്തിന്റെ ആത്മാവിന്റെ വസതിയാണ് ശരീരം എന്ന തോന്നൽ എല്ലാവർക്കും ഉണ്ടാകണം. എങ്കിൽ ആത്മഹത്യക്കോ കൊലപാതകത്തിനോ ആർക്കും മുതിരാൻ സാധ്യമല്ല. പുകവലിച്ചോ, മദ്യപിച്ചോ, മറ്റു ലഹരിപദാർത്ഥങ്ങൾ ഉപയോഗിച്ചോ ദൈവത്തിന്റെ മന്ദിരത്തെ തകർക്കുവാൻ ആരാണ് ഒരുമ്പെടുക? പ്രത്യുത, ശരീരത്തെ ആരോഗ്യത്തോടെ പരിപാലിച്ച് ദൈവത്തിനു പ്രവർത്തിക്കുവാൻ സമർപ്പിക്കുകയാണു വേണ്ടത്. വീണ്ടും പ്രബോധനം ശ്രദ്ധിക്കുക. "സഹോദരന്മാരേ, ഞാൻ ദൈവത്തിന്റെ മനസ്സലിവ് ഓർമ്മിപ്പിച്ച് നിങ്ങളെ പ്രബോധിപ്പിക്കുന്നത്: "നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ. ഈ ലോകത്തിന് അനുരൂപമാകാതെ നന്മയും പ്രസാദവും പൂർണ്ണതയുമുള്ള ദൈവഹിതം ഇന്നതെന്നു തിരിച്ചറിയേണ്ടതിന് മനസ്സു പുതുക്കി രൂപാന്തരപ്പെടുവിൻ (റോമർ 12:1).

### ശരീരം കൊണ്ടുള്ള പ്രധാന ഉദ്ദേശ്യം

ലഭിച്ചിരിക്കുന്ന താലന്തുകൾക്കനുസൃതമായി വിളിക്കപ്പെട്ടിരിക്കുന്ന ദൈവവിളിക്കു യോഗ്യമാം വിധം, ഈ ലോകത്തെ ദൈവത്തിന്റെ മുന്തിരിത്തോപ്പായി കരുതി, തികഞ്ഞ ആത്മാർത്ഥതയോടുകൂടി അതിൽ പ്രവർത്തിക്കുന്നതിനാണ് ദൈവം നമുക്ക് ഈ ശരീരം തന്നിരിക്കുന്നത്. ഓരോരുത്തർക്കും ലഭിച്ചിരിക്കുന്ന കഴിവുകൾക്കും ജോലികൾക്കും വ്യത്യാസമുണ്ട്: ഈ വ്യത്യാസം ലോകത്തിന്റെ നിലനില്പിന് ആവശ്യമായിരിക്കാം. ഒന്നു വ്യക്തമാണ്. ദൈവമുമ്പാകെ എല്ലായിനം ജോലിക്കാരും തുല്യരാണ്. പ്രസിഡണ്ടു മുതൽ തോട്ടിത്തൊഴിലാളിവരെ സമന്മാരാണ്. ഓരോരുത്തരും തന്നിരിക്കുന്ന ആയുസ്സ് പൂർത്തിയാകുന്നതു വരെ സത്യസന്ധതയോടും ആത്മാർത്ഥതയോടും കൂടി കഴിവിന്റെ പരമാവധി പ്രവർത്തിച്ചോ എന്നതേ പ്രശ്നമായിട്ടുള്ളു.

ഒരു റോസാപ്പൂവിനു റോസാപ്പൂവിനെപ്പോലെയും മുല്ലപ്പൂവിനു മുല്ലപ്പൂവിനേപ്പോലെയുമേ വിരിയാൻ പറ്റുകയുള്ളു. മറിച്ച് സാധ്യമല്ല. പൂർണ്ണമായി വിരിഞ്ഞോ എന്നതേ കണക്കിലെടുക്കേണ്ടതുള്ളു.




# ബാലസഭ




നടവഴികൾ.....

## പെരുന്നാൾ

കൊടിതോരണങ്ങൾ നിറഞ്ഞ ദേവാലയം. കച്ചവടക്കാരും, യാചകരും, നേർച്ചക്കാരുമൊക്കെച്ചേർന്ന് തിരക്കു പിടിച്ച അന്തരീക്ഷം. കിലോമീറ്ററുകളോളം ദൂരത്തിൽ കെട്ടിയിട്ടുള്ള കോളാമ്പിയിൽ നിന്ന് ഉയർന്നു പൊങ്ങുന്ന സഹദാ ഭക്തിഗാനങ്ങൾ. ഇന്ന് ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാൾ കൂടിയാണല്ലോ.

പള്ളിപ്പരിസരത്തെ പെരുന്നാൾ കമ്മറ്റി ഓഫീസ് ലക്ഷ്യമാക്കി ജോസഫ് നീങ്ങി. പള്ളിയിൽ കൊടുക്കാനുള്ള തുക പോക്കറ്റിൽ വച്ചിരുന്നത് തപ്പി നോക്കി. അമ്മ കശുവണ്ടി ആഫീസിൽ നിന്നു കൊണ്ടുവന്ന 100 ന്റെ തിളങ്ങുന്ന നോട്ട്. 50 രൂപയാണ് പുഴക്കടവിൽ ജോസഫ് ഭവന് ഇട്ടിരിക്കുന്ന തുക. സഹദായിലുള്ള അമ്മയുടെയും, അപ്പായുടെയും വിശ്വാസം അപാരം തന്നെ. ആസ്മബാധിച്ചു കിടപ്പിലായ അപ്പാ മരുന്നു വാങ്ങി ചെല്ലുന്നതിന് മുമ്പ് സംഭാവന കൊടുക്കണമെന്നാണ് പറഞ്ഞയച്ചത്. ജോസഫിന് സഹദായോട് ചെറിയ വിരോധം തോന്നി. അയ്യോ അങ്ങനെ ചിന്തിക്കാൻ പാടില്ലല്ലോ, ജോസഫ് വിഷണ്ണനായി. സഹദാ പാമ്പുകളെ നിയന്ത്രിക്കുന്നവനാണ്. രാത്രി

ശേഷം 34-ാം പേജിൽ

കവിത

## പുണ്യഭൂമി

**ദീപ്തി ആൻ ജേക്കബ് (8 വയസ്സ്), മുളങ്കുഴ**

എന്തോ വരുന്നിതാ പല സ്വരങ്ങൾ ഒന്നിച്ച്;
എന്തിനോ എവിടെ നിന്നോ ഇത് വന്നത്?
എവിടെ നിന്നോ വരുന്നത്?
എല്ലാ ചെറിയ ഭാഗ്യങ്ങളും ഒന്നിച്ച്-
വലിയ സൗഭാഗ്യങ്ങൾ ആണു നമ്മൾ
എന്തിനോ എവിടെ നിന്നോ ഞാൻ വന്നത്?
എന്തു വലിയ കാര്യം നിർവഹിക്കാൻ ഞാൻ വന്നത്
ഈ പുണ്യഭൂമിയിലേക്ക് ഞാൻ വന്നെന്തിന്?........
ഈ പുണ്യനാടിന്റെ ഭാഗങ്ങൾ ഇടിയുന്നു,
ഇതു കാണുവാനോ ഞാൻ വന്നത്?
എന്നെ പോലുള്ളവർ നശിപ്പിക്കുന്നീ ഭൂമിയെ
സ്വന്ത രാജ്യത്തെ കീഴ്പ്പെടുത്തുവാൻ-
ആശിക്കുന്നവർ പലരുണ്ട്
സ്വന്തം അമ്മയാം ഭൂമിയെ നാം കൊല്ലുന്നു
അരുതേ കൊല്ലരുതേ ഈ പുണ്യ ഭൂമിയെ

വചന പാത്രം....

ജ്ഞാനമുള്ള മകൻ അപ്പനെ സന്തോഷിപ്പിക്കുന്നു. ഭോഷനായ മകൻ അമ്മയ്ക്ക് വ്യസനഹേതുവാകുന്നു. (സദൃ. 10:1)

പ്രിയ കൊച്ചുകൂട്ടുകാരേ,

ഇന്ന് ഒരു സംഭവകഥയോടുകൂടി തുടങ്ങാം. പുരാതന ഏഷ്യമൈനറിലെ ലുക്കവോന്യ പ്രവിശ്യയിൽ ഇക്കോണിയം എന്ന പട്ടണത്തിൽ ഒരു വിധവയായ സ്ത്രീയും അവരുടെ മൂന്നു വയസ്സുകാരൻ മകനും ജീവിച്ചിരുന്നു. മൂന്നാം നൂറ്റാണ്ടിൽ നടന്ന ഒരു സംഭവമാണിത്. അന്ന് ക്രിസ്ത്യാനികൾക്കുനേരേ അതിഭീകരമായ രീതിയിൽ പീഡനം നടക്കുന്ന സമയമാണ്. ചക്രവർത്തി ഡയോക്ലീഷൻ ആണ് അന്ന് റോമാസാമ്രാജ്യം ഭരിക്കുന്നത്. ഈ വിധവയായ സ്ത്രീയും മകനും ക്രിസ്ത്യാനികളായിരുന്നതുകൊണ്ട് ഗവർണ്ണർ അലക്സാണ്ടർ അവരെയും പിടികൂടി ജയിലിലടച്ചു. അധികം താമസിക്കാതെ അവരെ വിസ്തരിച്ചു. ചാട്ടവാർ കൊണ്ടുള്ള അടിയാണ് അവർക്ക് വിധിച്ചത്. വിധി നടപ്പിലാക്കി. എന്നാൽ ഓരോ അടിയും വാങ്ങുമ്പോഴും ആ സ്ത്രീ ഞാനൊരു ക്രിസ്ത്യാനിയാണ് എന്നു വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു. കോമളരൂപിയായ ബാലൻ ഉച്ചത്തിൽ കരഞ്ഞു. അതിൽ അനുകമ്പ തോന്നിയ ഗവർണ്ണർ അവനെ മടിയിലിരുത്തി. എന്നാൽ ബാലൻ അമ്മയിൽ മാത്രം ശ്രദ്ധിച്ചിരുന്നു. അടികൾ കൊണ്ട് പുളയുന്ന അമ്മയുടെ വായിൽ നിന്നു വീണ വാക്യംതന്നെ അവനും ഏറ്റു പാടി. ഗവർണറുടെ പിടിയിൽ നിന്നും രക്ഷപെട്ട് അമ്മയുടെ സമീപമെത്തുവാനുള്ള ഒരു അവസാന ശ്രമമെന്ന നിലയിൽ ബാലൻ ഗവർണറെ കുഞ്ഞിക്കാലു കൊണ്ട് തൊഴിക്കുകയും അവന്റെ ചെറുവിരലുകളിലെ നഖങ്ങൾ ഉപയോഗിച്ച് അദ്ദേഹത്തിന്റെ മുഖത്ത് ശക്തിയായി മാന്തുകയും ചെയ്തു. ഇതിൽ കോപമുണ്ടായ ഗവർണ്ണർ ആ ബാലനെ ശക്തിയായി നിലത്തേക്ക് എറിഞ്ഞു. തലയോട്ടി പൊട്ടിച്ചിതറിയ ബാലൻ തൽക്ഷണം മരിച്ചു. തന്നെക്കാളും മുമ്പെ തന്റെ മകൻ രക്തസാക്ഷിയായതിൽ ആ മാതാവ് ദൈവത്തെ സ്തുതിച്ചു. ക്രൂരമായ പീഡനത്തിനു ശേഷം അവരെയും തല വെട്ടിക്കൊന്നു.

പൗരസ്ത്യ ദേശത്തെ രണ്ടു വിശുദ്ധരായി ഇന്നറിയപ്പെടുന്ന ഈ അമ്മയും മകനും ആരൊക്കെയാണെന്നു കൂട്ടുകാർക്ക് അറിയാമോ. ഇവരാണ് കുറിയാക്കോസ് സഹദായും മാതാവ് യൂലീത്തിയും. പൗരസ്ത്യ സഭ ജൂലൈ 12 നാണ് ഇവരുടെ ഓർമ്മ ആഘോഷിക്കുന്നത്.

കൂട്ടുകാരേ ഇവരുടെ ജീവിതത്തിൽനിന്ന് നമ്മൾ പഠിക്കുന്നത് മരണത്തിനുപോലും ഇവരുടെ വിശ്വാസത്തെ തകർക്കാൻ പറ്റിയില്ല. ഇതുപോലെ നമ്മുടെ ജീവിതത്തിലും പ്രയാസങ്ങളും പ്രശ്നങ്ങളും കടന്നുവരുമ്പോൾ യേശുഅപ്പച്ചനോട് കൂടുതൽ അടുക്കുവാൻ നമ്മുക്കു സാധിക്കണം.

എല്ലാ കൂട്ടുകാർക്കും എല്ലാ ആശംസകളും നേർന്നുകൊണ്ട്

നിങ്ങളുടെ എബിച്ചേട്ടൻ.

ചുറ്റുവട്ടം



"ഈതാൽക്കാലിക ജീവിതത്തിലെ സകല പരിശോധനകളെയും മരണത്തെ തന്നെയും നേരിടാനുള്ളകരുത്തു തരുന്നത്, നിത്യ വീട്ടിൽ പ്രകാശ മണവറയിൽ ആത്മനാഥനുമൊന്നിച്ച് ആനന്ദിക്കാമെന്നുള്ള പ്രത്യാശയാണ്. ഈ ലോക സാഗരത്തിനുമപ്പുറം അന്ധകാരത്തിനും മരണത്തിനും പ്രവേശനമില്ലാത്ത സീനായ് മലയുടെ ചരുവിൽ സർവ്വേശ്വരന്റെ നിത്യ സാന്നിദ്ധ്യമുള്ള ജീവന്റെ നാട്ടിൽ – ചിറകടിച്ചു പറന്ന് ഉടയവനെ സ്തുതിക്കുന്ന മാലാഖമാരുടെ നാട്ടിൽ – എനിക്കുവേണ്ടി "നസ്രേത്തിലെ തച്ചന്റെ മകൻ" പണിതുയർത്തിയ വീടാണിത്. അവിടെ എത്തിച്ചേരുന്നതുവരെ എന്റെ കാലുകൾക്ക് വിശ്രമവും കണ്ണുകൾക്കു ഉറക്കവും ഞാൻ കൊടുക്കില്ല. എന്റെ ആത്മനാഥന്റെ വലിയ കാലടികളിൽ എന്റെ ചെറിയ കാല്പാദങ്ങൾ പെറുക്കി വച്ച് ഞാൻ പോകും. എന്റെ നിത്യ വീട്ടിലേക്ക്."



# ബഥനിയിലെ കൊച്ചു തിരുമേനി

*[കാലം ചെയ്ത യൂഹാനോൻ മാർ അത്താനാസ്യോസ് തിരുമേനിയെക്കുറിച്ച് ഒരനുസ്മരണം]*

**സിസ്റ്റർ. റിബേക്ക, എസ്. ഐ. സി. ബഥനി**

വർഷങ്ങൾക്കു മുമ്പേ അത്താനാസിയോസ് തിരുമേനി എഴുതിയ 'എന്റെ വീട്' എന്ന ലേഖനത്തിൽ നിന്ന്. അദ്ദേഹം ആ നിത്യവീട്ടിലേക്ക് യാത്രയായിട്ട് നീണ്ട 21 വർഷങ്ങൾ തികയുന്നു.

പാലാ സെന്റ്. തോമസ് കോളജിലെ അദ്ധ്യാപകവൃത്തി ഉപേക്ഷിച്ച് 1953 ലാണ് സി.വി. മാണി ബഥനി സന്യാസ സമൂഹത്തിൽ ചേരുന്നത്. സ്നേഹധനനായ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയായിരുന്നു ഈ പ്രസ്ഥാനത്തിലേക്കു വരുവാനുള്ള പ്രേരകശക്തി. 1961 ൽ ആബോ യൂഹാനോൻ ബഥനി ആശ്രമാധിപനായി. കേരളത്തിനകത്തും പുറത്തും സഭയുടെ എല്ലാ പ്രസ്ഥാനങ്ങളിലും യോഹന്നാൻ അച്ചന്റെ ധ്യാനപ്രസംഗങ്ങൾ അനേകർക്ക് ആത്മീയവെളിച്ചം പകരുന്നതായിരുന്നു. ജീവിതത്തിന് പ്രത്യേക ലക്ഷ്യമോ, സഭയോടോ, ദൈവത്തോടോ അമിതമായ അടുപ്പമോ ഇല്ലാതിരുന്ന ഒരവസരത്തിലാണ് ഞാനും അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ

> *കുഞ്ഞുങ്ങളോ, ചെറുപ്പക്കാരോ, പാപികളോ, ആരായാലും തെറ്റുകണ്ടാൽ രഹസ്യമായി ചൂണ്ടിക്കാണിക്കണം. നിയമത്തിന്റെ മുൾമുനയിൽ നിർത്തി ശിക്ഷിക്കാതെ തെറ്റുകൾ ബോദ്ധ്യപ്പെടുത്തി – മറുകൈകൊണ്ട് അവരെ അടുപ്പിച്ച് ആശ്വസിപ്പിക്കണം. എങ്കിലേ ക്രിസ്തുവിങ്കലേക്ക് അവരെ ആദായപ്പെടുത്തുവാൻ സാധിക്കൂ. ഇതായിരുന്നു തിരുമേനിയുടെ നയം.*

കേൾക്കുന്നത്. 1971 ജൂലൈയിൽ നട്ടാശ്ശേരി പൊൻപള്ളിയിൽ വച്ച് മർത്തമറിയം സമാജത്തിന്റെ വാർഷിക ധ്യാനം നടക്കുകയാണ്. "ഒരു ശരാശരി ക്രിസ്ത്യാനി"യായ എനിക്ക് വളരെയധികം പുതുമകൾ നിറഞ്ഞതായിരുന്നു അന്നത്തെ ശാന്തമായ അന്തരീക്ഷം. ധ്യാനത്തിന്റെ ആത്മീയ ഫലം ലഭിക്കണമെങ്കിൽ ശരീരാത്മ മനസ്സുകളെ ശരിയായി ഒരുക്കണമെന്നും, മൂന്നു ദിവസവും പരിപൂർണ്ണ മൗനം പാലിക്കണമെന്നും, മുന്നമേ നിർദ്ദേശിച്ചിരുന്നു. ബഥാന്യ, യേശുവിനെ വഹിച്ച കഴുത, യേശുവിന്റെ സ്നേഹത്തിനുപോലും രക്ഷിക്കാൻ സാധിക്കാതെ നഷ്ടപ്പെട്ട യൂദാ, എന്നീ വളരെ പരിചിതമായ വിഷയങ്ങൾ അച്ചന്റെ ധ്യാനപ്രസംഗങ്ങളിലൂടെ പുതിയ അറിവുകളും ആത്മീയ അർത്ഥവും ജീവിതത്തിന് പുതിയ ലക്ഷ്യവും കാഴ്ചപ്പാടും നല്കുന്ന അനുഭവങ്ങളായി മാറി. "യേശുവേ, എന്റേതുമാത്രമായ യേശുവേ" എന്ന സ്നേഹമന്ത്രം അച്ചന്റെ ധ്യാനത്തിന്റെ ഒരു പ്രത്യേകത ആയിരുന്നു. ബഥാന്യയിലെ മറിയാമിനെപ്പോലെ ജീവിതം മുഴുവനും യേശുവിന്റെ തിരുപ്പാദത്തിലിരുന്നു തന്നോടു സംസർഗ്ഗം ചെയ്യുവാനും, പ. സഭയ്ക്കും സർവ്വ ലോകത്തിനും വേണ്ടി മദ്ധ്യസ്ഥത അർപ്പിക്കുവാനും മലങ്കരസഭയ്ക്ക് അഭ്യസ്ത വിദ്യരായ യുവതീയുവാക്കളെ ആവശ്യമുണ്ട്, യറുശലേം ദേവാലയ ശുദ്ധീകരണത്തിന് നിന്ദ്യമൃഗമായ കഴുതയെ വാഹനമായി ഉപയോഗിച്ചതുപോലെ, ദൈവനാമ മഹത്വത്തിനും മറ്റുള്ളവരുടെ നന്മയ്ക്കുമായി, നമ്മുടെ ജീവിതത്തെ കർത്താവിനുവേണ്ടി മാത്രം സമർപ്പിക്കുമോ? Will you receive Jesus as your bridegroom? ഈ ആഹ്വാനം നിരസിക്കാനാവാത്ത ഒരു വെല്ലുവിളിയായി എനിക്കനുഭവപ്പെട്ടു. സന്യാസ ജീവിതം ഒരു ഒളിച്ചോട്ടമാണ്, ഭീരുത്വമാണ് എന്ന് പലരും വ്യാഖ്യാനിക്കുമ്പോൾ–പൂർണ്ണമനസ്സോടെ സ്വീകരിക്കുന്നവർക്കും, ആത്മാർത്ഥമായി ദൈവത്തെ സ്നേഹിക്കുന്നവർക്കും ഇത് ശ്രേഷ്ഠവും സ്വർഗ്ഗീയവുമാണ്, എന്ന് രുചിച്ചറിവാൻ കഴിയും. 1972–ൽ ഞാനും ബഥനി മഠ

ത്തിലെ അംഗമായിത്തീർന്നു.

തിരുമേനി നടത്തുന്ന ഹാശാ ആഴ്ചയിലെ ധ്യാനത്തിൽ പങ്കെടുക്കാൻ പല സ്ഥലങ്ങളിൽ നിന്നും ആളുകൾ വന്നു ബഥനിയിൽ താമസിച്ചിരുന്നു. മൗനവും യാമപ്രാർത്ഥനകളും കുമ്പിടീലും ധ്യാനപ്രസംഗങ്ങളും, പ്രത്യേക ശുശ്രൂഷകളും ജീവിതത്തിന് ഒരുശാന്തിയും ആത്മാവിന് ഉണർവ്വും ലഭിക്കുന്ന അവസരങ്ങളായിരുന്നു.

സമൂഹാംഗങ്ങളായി ചേരുന്ന ചെറുപ്പക്കാരുടെ മാനസിക പിരിമുറുക്കങ്ങളും, പുതിയ ജീവിത ശൈലിയുമായി ഇഴുകിച്ചേരാനുള്ള തത്രപ്പാടും ആശ്രമപിതാവ് എന്ന നിലയിൽ വളരെ സൂക്ഷ്മതയോടെ കൈക്കാര്യം ചെയ്തിരുന്നു. ഒരു നല്ല കുമ്പസാര പിതാവു കൂടിയായിരുന്നു അദ്ദേഹം. നമ്മെ അലട്ടുന്ന ഏതു പ്രശ്നങ്ങളും പ്രതിസന്ധികളും തുറന്നു പറയുവാനും ദൈവാശ്രയത്തിൽ അതിനെ അതിജീവിച്ച് പുതിയ ആത്മീയശക്തി ലഭിക്കുന്ന counselling കൂടിയായിരുന്നു വി. കുമ്പസാരം. ജാതി, മത ഭേദമെന്യേ വളരെയധികം സ്നേഹിതരെ ആർജ്ജിക്കുവാൻ പര്യാപ്തമായ വ്യക്തിത്വമായിരുന്നു തിരുമേനിയുടേത്. പക്ഷെ ഈ സ്നേഹബന്ധങ്ങൾ വെറും Attachment ആയിത്തീരാതെ 'I am only a Sign post - Let Jesus be the Centre of your love' എന്ന് അദ്ദേഹം സൂചിപ്പിക്കുമായിരുന്നു. ഒരു സന്യാസിയുടെ അടക്കവും നിഷ്ഠയും ലളിതജീവിതവും സ്വന്ത ജീവിതത്തിലൂടെ ശിഷ്യർക്കു മാതൃക കാട്ടിയിരുന്നു.

സഹാനുഭൂതി (Concern) തിരുമേനിയുടെ ജീവിതത്തിലെ വലിയൊരു ദൃശ്യമായിരുന്നു. കുഞ്ഞുങ്ങളോ, ചെറുപ്പക്കാരോ, പാപികളോ, ആരായാലും തെറ്റുകണ്ടാൽ രഹസ്യമായി ചൂണ്ടിക്കാണിക്കണം. നിയമത്തിന്റെ മുൾമുനയിൽ നിർത്തി ശിക്ഷിക്കാതെ തെറ്റുകൾ ബോദ്ധ്യപ്പെടുത്തി - മറുകൈകൊണ്ട് അവരെ അടുപ്പിച്ച് ആശ്വസിപ്പിക്കണം. എങ്കിലേ ക്രിസ്തുവിങ്കലേക്ക് അവരെ ആദായപ്പെടുത്തുവാൻ സാധിക്കൂ. ഇതായിരുന്നു തിരുമേനിയുടെ നയം. നമ്മുടെ ഒരു പുഞ്ചിരിയോ, ഒരു നല്ല വാക്കോ മതിയായിരിക്കാം, നിരാശയിലുള്ളവർക്ക് പ്രത്യാശയുടെ കിരണങ്ങൾ കണ്ടെത്തുവാൻ. ജീവിച്ചിരിക്കുമ്പോൾ നല്കുന്ന ഒരു പൂവിന് മരണാനന്തരം നല്കുന്ന ആയിരം റീത്തുകളേക്കാൾ വിലയുണ്ട്. ജീവിച്ചിരിക്കുമ്പോൾ സ്നേഹത്തോടെ പറയുന്ന ഒരു വാക്കിന് മരണാനന്തരം അവരെ സ്തുതിക്കുന്ന ആയിരം വിലാപകാവ്യങ്ങളെക്കാൾ വിലയുണ്ട് എന്നിങ്ങനെ നമ്മുടെ ജീവിതം, വാക്കിലും പ്രവൃത്തിയിലും നന്മ നിറഞ്ഞതായിരിക്കണം എന്ന് ഉപദേശിക്കുമായിരുന്നു. തിരുമേനിയുടെ പ്രസംഗങ്ങളും ധ്യാനപരമ്പരകളും എഴുതി സൂക്ഷിച്ചിരുന്നെങ്കിൽ സന്യാസ സമൂഹങ്ങൾക്കും പ്രേഷിത പ്രവൃത്തിക്കും വലിയൊരു മുതൽക്കൂട്ട് ആയിരുന്നേനേ!

1978 മെയ് 15-നു മേല്പട്ടസ്ഥാനം സ്വീകരിച്ചു എങ്കിലും അതിനടുത്ത കൂദാശകൾ നടത്താൽ സാധിച്ചില്ല എന്നൊരു ദുഃഖം തിരുമേനിക്ക് ഉണ്ടായിരുന്നു. മാരകമായ അർബുദത്തിന്റെ അതിവേദന അനുഭവിക്കുമ്പോഴും ദൈവഇഷ്ടം നടക്കട്ടെ എന്നേ തിരുമേനി പ്രാർത്ഥിച്ചിരുന്നുള്ളൂ. തന്നെ ശുശ്രൂഷിച്ചവരോടു നന്ദി പറയുവാനും ആരെയെങ്കിലും വിഷമിപ്പിച്ചു എങ്കിൽ അവരോടു നിരപ്പാകാനും ഈ രോഗക്കിടക്കയിലും അദ്ദേഹം മറന്നില്ല. 1980 ഒക്ടോ. 12-ന് 5.55 p.m. - അദ്ദേഹത്തിന്റെ ആത്മാവ് നിത്യഭവനത്തിലേക്കു യാത്രയായി നമുക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥത അണയ്ക്കുന്നു.

ഇന്ന് കുഴിമറ്റം ആശ്രമത്തോടനുബന്ധിച്ച് സ്ത്രീകൾക്കു വേണ്ടി ഒരു poor Home ഉണ്ട്. Yoohanon Mar Athanasios Memorial Home ( for destitutes and terminally ill women.) തിരുമേനിയുടെ നാമത്തിൽ ആരംഭിച്ച ഒരു എളിയ സംരംഭം.

●

*കവിത*

## ഒന്നാം സങ്കീർത്തനം

**ഫാ. ഏ. എം. വർഗീസ്, പന്തളം.**

*രീതി:- രണ്ടുനാലുദിനം കൊണ്ടൊരുത്തനേ*
*തണ്ടിലേറ്റി നടത്തുന്നതും ഭവാൻ*

1. ഭാഗ്യവാനെന്നു ചൊല്ലുവാനായിട്ട്
യോഗ്യതയാർക്കു, ശോധന ചെയ്തിടാം
ദുഷ്ടനായ നരന്റെയാലോചനയ്-
ക്കിഷ്ടമേതുമില്ലാത്തവൻ ഭാഗ്യവാൻ

2. പാപിതൻ പാതയിങ്കൽ നിൽക്കാതെയും
ഹാ! പരിഹാസിയോത്തിരിക്കാതെയും
രാപ്പകൽ ഭേദമെന്നിയേ തുഷ്ടിയോ-
ടപ്പരമപിതാവാം യഹോവ തൻ
കൽപ്പനകളെ ധ്യാനിച്ചിടുന്നവൻ-
അൽപ്പനെങ്കിലുമേറ്റവും ഭാഗ്യവാൻ.

3. ഇത്തരത്തിലൊരുത്തനെച്ചൊല്ലിയു-
ള്ളുത്തമമാമുപമകൾ കേട്ടിടാം
സത്തമ നാറ്റിൻ തീരത്തു നട്ടതും
ഉത്തമഫലം തക്കകാലങ്ങളിൽ
നൽകുമാറില വാടാത്തതുമായ
നല്ലൊരു തരുപോലെയിരുന്നീടും.

4. എങ്കിലോ, ഖലരങ്ങനെയല്ലിവർ
കാറ്റുപാറ്റും പതിരു കണക്കത്രേ
ആകയാൽ നിലനിൽക്കില്ല ദുഷ്ടരും
ആകെ നോക്കിയാൽ പാപികളും, സമാ
ന്യായ വിസ്താരമണ്ഡപത്തിങ്കലും
നീതിമാൻ തന്റെ സംഘമദ്ധ്യത്തിലും
നീതിമാൻ വഴി ദൈവമറിയുന്നു
ദുഷ്ടന്‍ മാർഗ്ഗമോ നാശകരം തന്നെ.

# ബൈബിൾ പദപ്രശ്നം VII

### വലത്തോട്ട്

1. പുതിയ നിയമത്തിൽ യഹൂദാ മരുഭൂമിയിൽ പ്രസംഗിച്ചവൻ (8)

2. യേശു ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണെന്ന് ആദ്യം ഏറ്റു പറഞ്ഞ ശിഷ്യൻ. (3)

5. യേശുവിനെ ഉപായത്തിൽ കൊല്ലുവാൻ മഹാപുരോഹിതന്മാരും ജനത്തിന്റെ മൂപ്പന്മാരും ആലോചന കഴിച്ച മണ്ഡപം ഏതു മഹാപുരോഹിതന്റേത്? (4)

6. മനോവ്യസനത്തോടെ പ്രാർത്ഥിച്ച സ്ത്രീ (2)

7. വേദപുസ്തകത്തിലെ ഒരു പ്രവചന പുസ്തകം (4)

9. ശിമോൻ പത്രോസിന്റെ സഹോദരൻ. (4)

10. യോഹന്നാൻ സ്നാപകൻ യോർദ്ദാൻ നദിയിൽ വച്ച് യേശുവിനു നൽകിയത്? (2)

11. പത്തു കുഷ്ഠരോഗികൾ ശുദ്ധരായിതീർന്ന പട്ടണം (3)

12. ഉല്പത്തി പുസ്തകത്തിലുള്ള ഒരു കിണറിന്റെ പേര്. (3)

15. ബാബിലോണിന്റെ തലസ്ഥാനം (4)

16. ഒറ്റ അദ്ധ്യായം മാത്രമുള്ള പഴയ നിയമ പുസ്തകം (4)

17. വേദപുസ്തകത്തിലെ ജ്ഞാന ഗ്രന്ഥങ്ങളിൽ ഒന്ന്. (7)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | 6 | | | 8 | 3 | 4 | |
| 7 | | | | | | | 13 |
| | | 9 | | | | | |
| | | | 11 | | | | |
| 10 | | | 12 | 14 | | | |
| 2 | | | | 15 | | | |
| 5 | | | | 16 | | | |
| | 17 | | | | | | |

### താഴോട്ട്

1. മാനസാന്തരത്തിനായി വെള്ളത്തിൽ സ്നാനമേൽപ്പിച്ചവൻ. (8)

3. തലകീഴായി ക്രൂശിക്കപ്പെട്ട ശിഷ്യൻ (3)

4. വീര്യപ്രവർത്തികൾ കണ്ടിട്ടും മാനസാന്തരപ്പെടായ്കയാൽ യേശു ശാസിച്ച പട്ടണങ്ങളിൽ ഒന്ന് (5)

6. നവീകരണത്തിന്റെ പിതാമഹൻ എന്നു വിളിക്കപ്പെടുന്ന പ്രവാചകൻ. (4)

8. യേശു മുപ്പാതമത്തെ വയസ്സിൽ ഏറ്റത്? (2)

9. മരത്തിൽ തുളച്ചു നിർത്തിക്കൊന്ന കർതൃ ശിഷ്യൻ. (4)

12. എദോമ്യരുടെ പിതാവ്. (3)

13. യരുശലേം ദേവാലയത്തിന്റെ പണി പൂർത്തിയാക്കിയ രാജാവ് (4)

14. ശലോമോനെ കടമൊഴികളാൽ പരീക്ഷിക്കാൻ വന്ന രാജ്ഞി. (2)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോർജി പി. മാത്യു
പാലനിൽക്കുന്നതിൽ
കല്ലിശ്ശേരി പി.ഒ.
ചെങ്ങന്നൂർ 689124

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-11-2001

# ബൈബിൾ പദപ്രശ്നം V

### സമ്മാനം നേടിയവർ

1. ബ്ലസ്സൻ ജി. ബാബു, ചെന്നൈ
2. ജോൺ, വവ്വാക്കാവ്, കൊല്ലം
3. പി. സി. മാത്യു, പുൽപ്പള്ളി, വയനാട്

### ശരിയുത്തരം അയച്ചു തന്നവർ

4. ഷിജി ജേക്കബ്, മീഗന്നൂർ
5. ലിസി പ്രസാദ്, ചാണ്ഡീഗഢ്.
6. ഏലിയാമ്മ പൗലോസ്, വയനാട്
7. ഏലിയാമ്മ ജോർജ്ജ്, കൊല്ലം
8. ലിനി ഡാനിയേൽ, ചെന്നൈ
9. അനിഷ് കോശി സഖറിയ, മാരാമൺ
10. ബിനു എം. ഗീവറുഗീസ്, ചങ്ങനാശ്ശേരി
11. കെ.സി. എലിസബേത്ത് തമ്പി, കൊച്ചി
12. കെ. ജോസഫ്, കലയപുരം
13. ആലീസ് എബ്രഹാം, കോയമ്പത്തൂർ
14. മോളി മാത്യു, നാരങ്ങാനം
15. ജിബു, ഇലഞ്ഞിമേൽ, ചെങ്ങന്നൂർ
16. ജൂലി പി.പി., കണ്ണൂർ
17. ജീൻസി ജോർജ്ജ്, അവനീശ്വരം
18. ജോഷി ബി. ജോൺ, മണപ്പള്ളി
19. മറിയാമ്മ വർഗീസ്, മല്ലപ്പള്ളി
20. ആനി വർഗീസ്, കണ്ണൂർ
21. ആനീസ് ഉമ്മൻ, നിരണം
22. സൂസി ജോസഫ്, മല്ലപ്പള്ളി
23. ലൂസ് അലക്സാണ്ടർ, ചെന്നൈ
24. മാത്യു വർഗീസ്, എറണാകുളം
25. ലീലാമ്മ ജോർജ്ജ്, മുത്തൂർ
26. ആലീസ് കുരുവിള, കൊച്ചി
27. അല്ലി സി. കെ., കുന്നംകുളം
28. ഡോ. ഏലിയാമ്മ ഐസക്, കൊല്ലം
29. ഏലിയാമ്മ സഖറിയാ, കൊൽക്കത്ത
30. മാസ്റ്റർ. ഷൈജു തോമസ്, നിരണം
31. ഏലിയാമ്മ ഫിലിപ്പ്, ന്യൂഡൽഹി
32. ഏലിയാമ്മ ജോർജ്ജ്, കുറിച്ചി
33. ഗ്രിഗറി ജോൺ ജേക്കബ്, മാവേലിക്കര
34. ലാലി വൻസൻ, മുംബൈ
35. കുഞ്ഞുമോൾ ചാക്കോ, കൊല്ലം

| | | | | | | | |
|---|---|---|---|---|---|---|---|
| 1 ആ | 2 മോ | സ് | 3 ലേ | വ്യാ | 5 അ | ബ്ര | ഹാം |
| വ | 4 ശ | മൂ | വേ | ൽ | ര | 12 തി | 8 രൂ |
| ർ | ലോ | 9 ദാ | 10 വി | ദ് | 7 രാ | മോ | ത് |
| ത്ത | മോ | നി | താ | 6 ലോ | ത് | ഥ | 16 ഗി |
| ന | ൻ | യേ | നം | 19 സ | ഭ | 13 യൂ | ദ |
| പു | 11 എ | ൽ | 15 അ | ന്ത്ര | യോ | സ് | യോ |
| സ്ത | സ്ഥ | 14 നാ | ന്ത്യോ | 17 യോ | ഹ | ന്നാ | ൻ |
| കാ | ർ | ഹും | ക്യാ | നാ | 18 പ | ത്രോ | സ് |

പ്രതിമാസചിന്തകൾ VIII

# നല്ല കാര്യങ്ങൾ ചെയ്യാൻ നല്ല മാർഗ്ഗങ്ങൾ സ്വീകരിക്കുക

## ഗുരുജി

അമേരിക്കയും പോളണ്ടും ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന ഒരു പരിസ്ഥിതി പ്രസ്ഥാനമാണ് "ഏർത്ത് ഫസ്റ്റ്" (Earth First). പ്രകൃതി സംരക്ഷണമാണവരുടെ പ്രഖ്യാപിത ലക്ഷ്യം. ഉദാത്തമായ ഈ ലക്ഷ്യം സാക്ഷാത്കരിക്കുന്നതിന് അട്ടിമറിയും ഭീകര പ്രവർത്തനവും ആകാമെന്നവർ വിശ്വസിക്കുന്നു. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുമെന്നാണവരുടെ വാദം. നല്ല കാര്യങ്ങൾ ചെയ്യുന്നതിന് മോശമായ മാർഗ്ഗങ്ങൾ സ്വീകരിക്കുന്നതിൽ തെറ്റില്ല എന്നു വിശ്വസിക്കുന്ന അത്തരം ധാരാളം പ്രസ്ഥാനങ്ങളും പ്രത്യയ ശാസ്ത്രങ്ങളും ഈ ലോകത്തിൽ പ്രവർത്തിക്കുന്നുണ്ട്. അടിച്ചമർത്തപ്പെട്ട ഒരു സമൂഹത്തിന്റെയോ രാഷ്ട്രത്തിന്റെയോ സ്വാതന്ത്ര്യത്തിനും സാമൂഹ്യ നീതിക്കും വേണ്ടി അക്രമം നടത്തുന്നതിൽ എന്താണു അധാർമ്മികത എന്നു ക്രിസ്തുവിൽ വിശ്വസിക്കുന്നു വിമോചന ദൈവശാസ്ത്രജ്ഞന്മാർ പോലും ചോദിക്കുന്നു. ഭീകര പ്രവർത്തനത്തിലൂടെ മനുഷ്യ മനസ്സാക്ഷിയെ നടുക്കിയ താലിബാനും, കാഷ്മീർ വിമോചന തീവ്രവാദികളും ഇതിന്റെ മറ്റൊരു പതിപ്പാണ്. തെറ്റിനെ തെറ്റുകൊണ്ടു തന്നെ എതിർക്കുക. കണ്ണിനു പകരം കണ്ണ്, എന്ന പഴയ നിയമത്തിൽ ഉറച്ചു നില്ക്കുകയാണവർ. പക്ഷേ ഗാന്ധിസം ഇതിനു നേരേ വിപരീതമായാണ് ചിന്തിക്കുന്നത്. ലക്ഷ്യവും മാർഗ്ഗവും പരിശുദ്ധമായിരിക്കണമെന്നാണ് ഗാന്ധിജി പറഞ്ഞത്. കണ്ണിനു പകരം കണ്ണ് എന്ന കണ്ണിൽ ചോരയില്ലാത്ത വ്യവസ്ഥ ലോകത്തെ മുഴുവൻ അന്ധകാരത്തിലാക്കുമെന്ന് ഗാന്ധിജി പറഞ്ഞു.

ആദർശങ്ങൾക്കു പകരം ചതിയിലൂടെയും തന്ത്രത്തിൽ കൂടിയും കൗശലത്തിൽ കൂടിയും കാര്യങ്ങൾ നേടിയെടുക്കാൻ ശ്രമിക്കുന്നവരുടെ സംഖ്യ അനുദിനം വർദ്ധിച്ചു വരുന്നു എന്നതാണ് ഈ കാലഘട്ടത്തിന്റെ പ്രത്യേകത. രാഷ്ട്രീയ രംഗം മുഴുവൻ അത്തരക്കാരെക്കൊണ്ട് നിറഞ്ഞിരിക്കുന്നു.

ബൈബിൾ കഥാപാത്രമായ യിസഹാക്കിന്റെ ഭാര്യ റിബേക്ക ഇത്തരം ഒരു മാർഗ്ഗം സ്വീകരിച്ചവളായിരുന്നു. യിസഹാക്ക് വൃദ്ധനായി, മരിക്കുന്നതിനു മുൻപ് മൂത്ത മകനായ യേശാവിനെ വിളിച്ച് അനുഗ്രഹങ്ങൾ നൽകുവാൻ ആഗ്രഹിച്ചു. പക്ഷേ റിബേക്കയ്ക്ക് യേശാവിന്റെ അനുജൻ യാക്കോബിനോടായിരുന്നു കൂടുതൽ ഇഷ്ടം. അതുകൊണ്ട് യേശാവിന് കിട്ടേണ്ടിയിരുന്ന അനുഗ്രഹം ചതിയിലൂടെ യാക്കോബിന് നേടിക്കൊടുക്കാൻ അവൾ ആഗ്രഹിച്ചു. അതിനവൾ സ്വീകരിച്ച മാർഗ്ഗങ്ങൾ (i) യിസഹാക്ക് ആഗ്രഹിച്ച രുചികരമായ വേട്ട ഭക്ഷണം യേശാവ് പിതാവിനു കൊടുക്കുന്നതിനു മുമ്പേ യാക്കോബിനെക്കൊണ്ട് പാകം ചെയ്തു കൊടുപ്പിച്ച് പ്രീതി നേടി. (ii) യേശാവിന്റെ രോമാവൃതമായ വിശേഷവസ്ത്രം മോഷ്ടിച്ചെടുത്ത് യാക്കോബിനെ അണിയിച്ചു. അന്ധനായ യിസഹാക്ക് ശരീരം തപ്പിനോക്കിയപ്പോൾ യാക്കോബാണെന്നു തോന്നത്തക്കവണ്ണം "നീ എന്റെ മകൻ യേശാവ് തന്നെയോ" എന്നു ചോദിച്ചതിന് "അതേ" എന്നു യാക്കോബിനെക്കൊണ്ടു കള്ളം പറയിക്കുകയും ചെയ്തു. യാക്കോബ് കുടുംബത്തിന്റെ നായകനാകുമെന്നു ദൈവീക വാഗ്ദാനം ഉണ്ടായിരുന്നിട്ടുപോലും സ്വന്തം ഇഷ്ടപ്രകാരം, ദൈവത്തിന്റെ പദ്ധതിയെ, തെറ്റായ ഒരു മാർഗ്ഗത്തിലൂടെ നടപ്പിലാക്കാനാണ് റിബേക്ക പ്ലാനിട്ടത്. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുമെന്നവൾ വിശ്വസിച്ചു.

*ആദർശങ്ങൾക്കു പകരം ചതിയിലൂടെയും തന്ത്രത്തിൽ കൂടിയും കൗശലത്തിൽ കൂടിയും കാര്യങ്ങൾ നേടിയെടുക്കാൻ ശ്രമിക്കുന്നവരുടെ സംഖ്യ അനുദിനം വർദ്ധിച്ചു വരുന്നു എന്നതാണ് ഈ കാലഘട്ടത്തിന്റെ പ്രത്യേകത. രാഷ്ട്രീയ രംഗം മുഴുവൻ അത്തരക്കാരെക്കൊണ്ട് നിറഞ്ഞിരിക്കുന്നു.*

ഒരു ധാർമ്മിക പ്രശ്നത്തോട് നാം എങ്ങനെ പ്രതികരിക്കുന്നു എന്നതിലൂടെയാണ് ഒരു വ്യക്തിയുടെ ആന്തരിക മൂല്യം വെളിപ്പെടുന്നത്. ഏതു കാര്യവും പലമാർഗ്ഗങ്ങളിലൂടെ ചെയ്യാം. പഠിച്ചു പരീക്ഷ പാസ്സാകാം. കോപ്പി അടിച്ചോ, പരീക്ഷകനെ സ്വാധീനിച്ചോ വേണമെങ്കിൽ പാസ്സാകാം. ഇതിൽ ഏതു വഴി തിരഞ്ഞെടുക്കണമെന്നു നമ്മെ പ്രേരിപ്പിക്കുന്നത് നാം വച്ചു പുലർത്തുന്ന മൂല്യ ബോധമാണ്. ശരിയായ മാർഗ്ഗം സ്വീകരിക്കുന്നതിനെക്കാൾ മറിച്ചു ചെയ്താൽ പിടിക്കപ്പെടുമോ എന്നതാണ് പലരുടെയും ഭയം. മൂല്യബോധമില്ലാതെ, ധാർമ്മികത പ്രസംഗിച്ചു നടക്കുന്നവർക്കു പോലും കൈക്കൂലി വാങ്ങിക്കുന്നതിൽ മടിയില്ല. പക്ഷേ രണ്ടു പേർ അറിയരുതെന്ന ചിന്ത മാത്രമേ അവർക്കുള്ളു. യിസ്രായേലിന്റെ നേതാവാകാൻ നിയോഗിച്ച യാക്കോബിന്റെ ഉൽക്കണ്ഠയും ഇതു തന്നെയായിരുന്നു. പിതാവിനെ കബളിപ്പിച്ച് ജ്യേഷ്ഠാവകാശം തട്ടി എടുക്കുന്നതിലല്ല, മറിച്ച് പദ്ധതി പൊളിഞ്ഞാൽ പിതാവായ യിസഹാക്ക് സത്യം മനസ്സിലാക്കി തന്നെ ശപിക്കുമോ എന്നതായിരുന്ന യാക്കോബിന്റെ ഭയം. (ഉല്പത്തി 27:13). ഇത്തരം ഭയം ദൈവം തരുന്ന മുന്നറിയിപ്പായി വേണം കണക്കാക്കേണ്ടത്.

അധാർമ്മികമായ പാതയിലൂടെയാണ് ചലിക്കുന്നത് എന്ന് ദൈവം ഇതുവഴി നമ്മെ ഓർമ്മിപ്പിക്കുന്നു. പക്ഷേ തെറ്റാണെന്നറിഞ്ഞുകൊണ്ടുതന്നെ യാക്കോബതു ചെയ്തു. ആഗ്രഹിച്ച ജ്യേഷ്ഠാവകാശം കൗശലത്തിലൂടെ കിട്ടിയെങ്കിലും കാലക്രമത്തിൽ യാക്കോബ് അതിനു നൽകിയ വില വളരെ വലുതായിരുന്നു. യാക്കോബിന്റെ തുടർന്നുള്ള ജീവിതം ഇതു വ്യക്തമാക്കുന്നു. (i) വഞ്ചനയ്ക്കു പ്രേരിപ്പിച്ച മാതാവിനെ പിന്നീടൊരിക്കലും കാണാൻ ദൈവം യാക്കോബിനിടവരുത്തിയില്ല. (ii) സഹോദരനായ യേശാവ് യാക്കോബിനെ കൊന്നു കളയാൻ തീരുമാനിച്ചു (iii) അമ്മയുടെ സഹോദരനായ ലാബാനാൽ യാക്കോബ് ചതിക്കപ്പെട്ടു. (iv) കുടുംബം പലവിധ പ്രശ്നങ്ങളാൽ ശിഥിലമായി. (v) സഹോദരനായ യേശാവ് പിന്നീട് ശത്രു രാജ്യത്തിന്റെ തലവനാകുന്നു. (vi) വർഷങ്ങളോളം കുടുംബത്തിൽ നിന്നു ഭ്രഷ്ടനാക്കപ്പെട്ടു. വളഞ്ഞ മാർഗ്ഗത്തിലൂടെ നേടിയ അനുഗ്രഹം പിന്നീട് ശാപമായി തീരുകയാണുണ്ടായത്.

മറിച്ച്, യാക്കോബും, മാതാവ് റിബേക്കയും ദൈവത്തിന്റെ പ്ലാൻ നടപ്പാക്കാൻ കാത്തിരുന്നെങ്കിൽ എത്രയോ വിഭിന്നമാകുമായിരുന്നു അവരുടെ ജീവിതം എന്നു ചിന്തിക്കാവുന്നതേയുള്ളു. താല്ക്കാലിക ലാഭത്തിനുവേണ്ടി അധാർമ്മിക മാർഗ്ഗം സ്വീകരിക്കുന്നവർക്ക് ഉടൻതന്നെ അല്ലെങ്കിൽ പിന്നീട് ശിക്ഷ ലഭിക്കും എന്നതിന് വേദപുസ്തകം സാക്ഷീകരിക്കുന്ന ഇത്തരം ധാരാളം സന്ദർഭങ്ങളുണ്ട്. ശിക്ഷയുടെ സമയം തീരുമാനിക്കുന്നത് ദൈവമാണ്. ചിലർക്കുടൻ, മറ്റു ചിലർക്ക് ഒരു പക്ഷേ തലമുറകൾതന്നെ കഴിഞ്ഞായിരിക്കും ശിക്ഷ ലഭിക്കുക (പുറപ്പാട് 34:7–9). ഇതു മനസ്സിലാക്കിയിട്ടും അതനുസരിച്ച് പ്രവർത്തിക്കാൻ മനുഷ്യനു കഴിയുന്നില്ല എന്നതാണ് വിരോധാഭാസം.

യാക്കോബിനെപ്പോലെ അധാർമ്മിക വഴി എന്താണെന്നെല്ലാവർക്കും അറിയാം. ധാർമ്മിക വഴിയും അറിയാം. പക്ഷേ ഹൃദയത്തിന്റ പ്രേരണയാൽ അധാർമ്മീക വഴിയിലൂടെ സഞ്ചരിക്കുന്നവരാണ് പലരും. ധർമ്മവും അധർമ്മവും തിരിച്ചറിഞ്ഞിട്ടും അതനുസരിച്ച് പ്രവർത്തിക്കാൻ കഴിയാത്തവരെ ഓർത്ത് പൗലൂസ് അപ്പോസ്തോലൻ വിലപിക്കുന്നതിങ്ങനെയാണ്. (റോമർ 7:18,19) "നന്മ ചെയ്വാനുള്ള താല്പര്യം എനിക്കുണ്ട്, പ്രവർത്തിക്കുന്നതോ ഇല്ല. ഞാൻ ചെയ്വാൻ ഇച്ഛിക്കുന്ന നന്മ ചെയ്യുന്നില്ലല്ലോ? ഇച്ഛിക്കാത്ത തിന്മയത്രെ പ്രവർത്തിക്കുന്നത്." അത്തരക്കാർ ബുദ്ധികൊണ്ട് ദൈവത്തിന്റെ പ്രമാണത്തെയും ജഡം കൊണ്ട് പാപത്തിന്റെ പ്രമാണത്തെയും സേവിക്കുന്നു (റോമർ 7:25) എന്നാണ് അദ്ദേഹത്തിന്റെ പക്ഷം. ചീത്തവഴിയെ തെരഞ്ഞെടുക്കുന്നത്, താനല്ല പിന്നെയോ തന്നിൽ വസിക്കുന്ന പാപമാണെന്നു (റോമ. 7:23) സമ്മതിച്ച് രക്ഷപെടാനും ആർക്കും കഴിയില്ല. പാപം പിശാചിന്റെ പ്രവർത്തനമാണ്. മനുഷ്യനെക്കാൾ ശക്തിമാനാണ് പിശാച്. അതുകൊണ്ട് മനുഷ്യന്റെ സ്വന്തം പ്രയത്നം കൊണ്ടു മാത്രം പിശാചിനെ അതിജീവിക്കാൻ സാധിക്കുകയില്ല. ദൈവത്തിന്റെ സഹായം ഇതിനാവശ്യമാണ്. നന്മതിന്മകളെ തിരിച്ചറിഞ്ഞാലും പ്രവർത്തിക്കണമെങ്കിൽ ഹൃദയാന്തർഭാഗത്ത് ദൈവത്തെ പ്രതിഷ്ഠിക്കണം. എങ്കിലേ ലക്ഷ്യവും മാർഗ്ഗവും പരസ്പരബന്ധിതമായി നിലനിർത്താനാവൂ.

# ജനകീയാസൂത്രണത്തിൽ പങ്കാളികളാകണം

**- സത്യവാൻ, കൊട്ടാരക്കര**

പുതിയ പഞ്ചായത്തീരാജ് ഭരണക്രമത്തിൽ ജനകീയാസൂത്രണം വഴി സഭാംഗങ്ങളുടെ വിശിഷ്യാ പാവപ്പെട്ടവരുടെ ഭൗതീക ജീവിതം അവരുടെ കൂടി പങ്കാളിത്തത്തോടെ എങ്ങനെ മെച്ചപ്പെടുത്താമെന്നതിനെക്കുറിച്ച് സഭ ഗൗരവതരമായി ചിന്തിക്കണം.

നാടിന്റെ പൊതു വികസനമാണ് അതിന്റെ ലക്ഷ്യം. അതിനുള്ള ഏറ്റവും ഫലപ്രദമായ വേദിയാണ് ഗാന്ധിജി വിഭാവന ചെയ്ത ഗ്രാമസഭ അഥവാ പ്രാദേശിക പാർലമെന്റ്. അതിന്റെ പരിധിയിൽപ്പെട്ട പ്രദേശത്തെ സമഗ്രവികസനത്തെക്കുറിച്ചുള്ള ചർച്ചകളും തീരുമാനങ്ങളും അവിടെ നടക്കുന്നു. അതിന്റെ അടിസ്ഥാനത്തിൽ കോടിക്കണക്കിനു രൂപ പൊതു ഖജനാവിൽ നിന്നു വാർഡുകളിൽ ചെലവഴിക്കുന്നു. ജനങ്ങൾ വേണ്ടവിധം സഹകരിക്കുന്ന അപൂർവ്വം ഗ്രാമസഭകൾ ഫലപ്രദമായി പ്രവർത്തിക്കുന്നു. അല്ലാത്തവയിൽ ഭരണ, പ്രതിപക്ഷാംഗങ്ങൾ ഐക്യത്തോടെ പൊതുമുതൽ കൊള്ളയടിക്കുന്നു. അതിനെ വ്യവസ്ഥാപിതമാർഗ്ഗങ്ങളിലൂടെ തടഞ്ഞ്, അവകാശങ്ങൾ നേടാൻ ജനം ഗ്രാമസഭകളിൽ സജീവമായി പങ്കെടുക്കണം. കൺവൻഷനും, ഉണർവ് യോഗങ്ങൾക്കും, ഉപവാസത്തിനും കൂട്ടംകൂടുന്നവരെ ഇതുകൂടെ ബോദ്ധ്യപ്പെടുത്തണം. യുവജനങ്ങളുൾപ്പെടെയുള്ള സഭാംഗങ്ങൾക്ക് ഗ്രാമസഭകളിൽ നേതൃത്വം നൽകാൻ പുരോഹിതരെ പ്രാപ്തരാക്കുന്ന പദ്ധതികൾ സഭ ആസൂത്രണം ചെയ്യണം. രാഷ്ട്രത്തിനു വേണ്ടിയുള്ള രാഷ്ട്രീയ പ്രവർത്തനം സഭയുടെ കർത്തവ്യമാണ്. അതാണ് വിമോചന ദൈവശാസ്ത്രം.

ഗ്രാമസഭകളുടെ പ്രാധാന്യം വെളിപ്പെടുത്തുന്ന എന്റെ ലഘുലേഖ മാർത്തോമ്മാ സഭയുടെ കൊല്ലം-തിരുവനന്തപുരം ഭദ്രാസനാധിപൻ ഡോ. ഗീവർഗ്ഗീസ് മാർ തിയഡോഷ്യസിനെ ഏല്പിച്ചു. സഭാംഗങ്ങൾ ഗ്രാമസഭകളിൽ സജീവമായി പങ്കെടുക്കണമെന്ന ഒരു "കല്പന" അദ്ദേഹം ഇടവകകൾക്ക് നൽകി. പല ഗ്രാമസഭകളും കാര്യക്ഷമമായി പ്രവർത്തിക്കുവാൻ അത് സഹായകമായി. പുരോഹിതർക്ക് ഒരു ഉത്തമ മാതൃക.

വികസനപ്രവർത്തനങ്ങളിൽ നിന്നകന്നു നൽക്കുന്നവരുടെ നിത്യജീവിതം പോലും അപകടത്തിലാണ്. മദ്യവിപത്താണ് മുഖ്യമായത്. ഗ്രാമസഭയ്ക്ക് മദ്യവില്പനയെ നിയന്ത്രിക്കാനധികാരമില്ല. അതിൽനിന്നുള്ള മാസപ്പടി എല്ലാ രാഷ്ട്രീയ പാർട്ടികൾക്കും സുലഭമായതിനാൽ അവർ അതിന് അനുകൂലമാണ്. മദ്യദുരന്ത കേസുകളിൽ നിന്നു രാഷ്ട്രീയനേതാക്കളേയും പാർട്ടികളേയും ഒഴിവാക്കിയത് അതു കൊണ്ടാണ്. തന്മൂലം ഗ്രാമങ്ങളേയും മദ്യത്തിൽ മുക്കിക്കൊല്ലാൻ മദ്യമാഫിയാകൾക്ക് നിഷ്പ്രയാസം കഴിയുന്നു. അവരാണല്ലോ ദേവാലയനിർമ്മാണവും, ഉത്സവവും, പെരുന്നാളും കൺവൻഷനും കലാപരിപാടികളും സ്പോൺസർ ചെയ്യാൻ മത്സരിക്കുന്നത്. മദ്യ-മയക്കുമരുന്ന് വില്പന, കൈക്കൂലി മുതലായവയെ നിയന്ത്രിക്കാനും തടയാനുമുള്ള അധികാരം കൂടി സ്വയംഭരണസ്ഥാപനങ്ങൾക്ക് ലഭിക്കാൻ മതവിഭാഗങ്ങൾ സംഘടിതമായി പ്രവർത്തിച്ചേ മതിയാവൂ. ഇത്തരം വിപത്തുകൾക്കടിമയാവുന്നതിൽ അധികം പേരും പാപം ചെയ്യാൻ നിർബന്ധിതരാകുന്നു. പാപം മോചിക്കുന്നതിനേക്കാൾ ഉത്തമം പാപം ചെയ്യിക്കാതിരിക്കുകയാണ്.

ആനുകാലിക സംഭവവികാസങ്ങൾക്കനുസരിച്ച് പ്രതികരിക്കാൻ പുരോഹിതർ ബാദ്ധ്യസ്ഥരാണ്. ക്രിസ്ത്യാനികളായി മതപരിവർത്തനം ചെയ്ത ദളിതരെ സെൻസസ് പട്ടികയിൽ നിന്നൊഴിവാക്കിയത് എത്ര മെത്രാന്മാർക്കറിയാം? മതന്യൂനപക്ഷങ്ങൾക്ക് ഭരണഘടനാപരമായി ഇന്ന് ലഭിക്കുന്ന ആനുകൂല്യങ്ങൾ ഭാവിയിൽ നിഷേധിക്കുകയില്ലെന്ന് എന്താണുറപ്പ്? ദരിദ്രരെ താൽക്കാലികമായി തൃപ്തിപ്പെടുത്താൻ എളുപ്പമാണ്. പ്രത്യുത നിഷേധിക്കപ്പെട്ട അവകാശങ്ങൾ സ്വയം നേടിയെടുക്കാൻ ആദ്യകാല മിഷനറികളെപ്പോലെ ദളിതരേയും മറ്റ് അശരണരേയും ശക്തരാക്കണം. അവരെ ദരിദ്രരാക്കുന്ന ചൂഷണ വ്യവസ്ഥിതിയെ തകർക്കണം.

## പരിസ്ഥിതിയുടെ ആത്മീയത XVI

# പതിനൊന്നാമത്തെ കല്പന:

*തുടർച്ച*

## ഭൂമിയ്ക്കൊരു ദൈവശാസ്ത്രം

*പ്രൊഫ. കെ.പി.ജോയി*



### ഭൂമിയ്ക്കൊരു ധർമ്മ ശാസ്ത്രം

ഉത്തരവാദിത്വമുള്ള ഭൂവിനിയോഗം മനുഷ്യന്റെ ഭൗതികമായ പുരോഗതിക്കുപരിയായി ആദ്ധ്യാത്മിക നവീകരണത്തിനുവേണ്ടിയാണെന്ന ആശയം പല ചിന്തകരും കാലാകാലങ്ങളിൽ അവതരിപ്പിച്ചിട്ടുണ്ട്. ഗഹനപരിസ്ഥിതി വാദത്തിന്റെ പിതാവും ആധുനിക ഭൗമ ധർമ്മശാസ്ത്രത്തിന്റെ ഉപജ്ഞാതാവും എന്നറിയപ്പെടുന്ന അമേരിക്കൻ എഴുത്തുകാരനും പരിസ്ഥിതി പ്രായോജകനുമായ [3] ആൽഡോ ലിയോപോൾഡ് (Aldo Leopold 1887-1948) ന്റെ 1949 ൽ പ്രസിദ്ധീകരിച്ച "ഒരു മണൽ പ്രദേശത്തിന്റെ പഞ്ചാംഗം" (A Sand County Almanac) എന്ന ലേഖന സമാഹാരം ഈ ആശയം അവതരിപ്പിച്ച വിശിഷ്ടമായ ഒരു പൗരാണിക കൃതിയാണ്. ഭൂമിയുടെ നിലനില്പിന് ഒരു "ഭൗമധർമ്മ ബോധം" (Land ethic) വേണമെന്ന പദപ്രയോഗമാണ് അദ്ദേഹം ഉപയോഗിച്ചത്. ഭൂമിയോടുള്ള നമ്മുടെ സമീപനം ചില ധാർമ്മിക മൂല്യങ്ങളുടെ അടിസ്ഥാനത്തിലായിരിക്കണം എന്നദ്ദേഹം ചൂണ്ടിക്കാട്ടി. "ഭൂമിയെ നാം ചൂഷണം ചെയ്യുന്നതിന്റെ പ്രധാന കാരണം ഇത് നമുക്ക് കൈവശാവകാശമായി കിട്ടിയ ഒരു കച്ചവടച്ചരക്കാണെന്ന ധാരണയാണ്. ഭൂമിയുമായി അഭേദ്യമായി ബന്ധപ്പെട്ടുകിടക്കുന്ന ഒരു ജൈവ സമൂഹത്തിന്റെ അവിഭാജ്യഘടകമാണ് നാമെന്ന തിരിച്ചറിവുണ്ടായെങ്കിൽ മാത്രമേ നമുക്കിതിനെ ആദരിക്കാനും സ്നേഹിക്കാനും കഴിയൂ." എന്നദ്ദേഹം എഴുതി. മണ്ണും, മലയും, നദിയും, വനവും, സസ്യങ്ങളും, ജന്തുക്കളും തമ്മിലുള്ള അവിഭാജ്യതയിലന്തർലീനമായിരിക്കുന്ന അദ്വിതീയമായ ഈ മൂല്യംതന്നെ നമുക്കിതിനെ ബഹുമാനിക്കാനുള്ള മതിയായ കാരണമാണ്. അവയുടെ എല്ലാം നിലനില്പിനാധാരമായി അന്തർവാഹിനിയായൊഴുകുന്ന ചൈതന്യമാർന്ന ഊർജ്ജ സ്രോതസ്സാണീമൂല്യമെന്നദ്ദേഹം വെളിപ്പെടുത്തി.

ലിയോപോൾഡിന്റെ ആശയത്തിന്മേൽ പടുത്തുയർത്തിയ വിവിധ തലങ്ങൾ പിന്നീട് നിലവിൽവന്നു. അതിലൊന്നാണ് സമഗ്ര നീതിബോധം (Holistic ethic). എന്ന സങ്കല്പം. വൈകാരിക ഭാവുകത്വമില്ലാത്ത സസ്യങ്ങളും ജന്തുക്കളുമുൾപ്പെടെ ജൈവമണ്ഡലത്തിന്റെ മുഴുവൻ ക്ഷേമമാണിതിന്റെ ശ്രേഷ്ഠമായ മൂല്യധാര. അങ്ങനെ, അന്നേവരെ വിഭാവനം ചെയ്യാതിരുന്ന ഒരു വലിയ ജൈവസമൂഹത്തിന്റെ ഭാഗമാണ് നാമെന്ന തിരിച്ചറിവ് ഇക്കോളജി എന്ന വിജ്ഞാന ശാഖയുടെ മുന്നോട്ടുള്ള പ്രയാണത്തിൽ ഒരു സുപ്രധാന ചുവടുവയ്പായി. ദൈവവിജ്ഞാനീയേതര വ്യാഖ്യാനങ്ങളിൽ പോലും ഓരോ സൃഷ്ടിക്കും ഒരുദ്ദേശ്യവും, പ്രാധാന്യവും, മൂല്യവുമുണ്ടെന്ന ലിയോപോൾഡിന്റെ ആശയത്തെ സർവ്വാത്മനാ സ്വീകരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യാൻ അദ്ദേഹത്തിന്റെ പല വക്താക്കളും മുന്നോട്ടുവന്നു. മനുഷ്യൻ ഉൾപ്പെടെയുള്ള മുഴുവൻ ജൈവ സമൂഹത്തിന്റെ യും കുടുംബമായ ഈ ഭൂമിയെ സംരക്ഷിക്കാനുള്ള ധാർമ്മിക കടമ നമുക്കുണ്ടെന്നവർ വാദിച്ചു.

### ഭൂമിയ്ക്കൊരു ദൈവശാസ്ത്രം:

ആദരപൂർവ്വമായ ഭൂനിർവ്വഹണം ആത്മീയ പുനരുദ്ധാരണത്തിന്റെ പ്രതിഫലനമാണെന്ന ആശയത്തിന്റെ ചുവടുപിടിച്ച് ഭൂമിയുടെ സംരക്ഷണത്തിനുവേണ്ടി ഒരു നവ ദൈവശാസ്ത്രം പിൽക്കാലങ്ങളിൽ രൂപം കൊണ്ടു. 1964-ൽ ജോസഫ് സിറ്റ്ലർ [4] "A theology for earth" എന്ന തലവാചകത്തിൽ പ്രമുഖമായ ഒരു ലേഖനം പ്രസിദ്ധീകരിച്ചുകൊണ്ട് ജൈവ മണ്ഡലത്തിന്റെ സംരക്ഷണത്തിനായുള്ള ശ്രമങ്ങൾ ആരംഭിച്ചു. "ദൈവം-മനുഷ്യൻ-പ്രകൃതി" എന്നീ തലങ്ങളെ വേർവിട്ടു കാണാതെ അഭേദ്യമായി ബന്ധപ്പെട്ടു കിടക്കുന്ന സർവ്വതലസ്പർശിയായ ഒരു ഏകരൂപതയാണെന്നദ്ദേഹം വിഭാവനം ചെയ്തു. 1960-ൽ ലോക സഭാ കൗൺസിലിനെ അഭിസംബോധന ചെയ്തു കൊണ്ടദ്ദേഹം നടത്തിയ പ്രസംഗത്തിൽ ദൈവത്തിന്റെ ലക്ഷ്യം അഖിലാണ്ഡത്തിന്റെ മുഴുവനായുള്ള പാപമോചനവും വീണ്ടെടുക്കലുമാണെന്ന ആശയം അവതരിപ്പിച്ചു. അതുകൊണ്ട് ഭൂമിയുടെ സംരക്ഷണത്തിന് മതപരമായ ഒരു വിധായകത്വം ആവശ്യമാണെന്നാണദ്ദേഹത്തിന്റെ പക്ഷം. ക്രിസ്തീയ പാരമ്പര്യത്തിൽ എപ്പോഴും പ്രാമുഖ്യം നൽകി വരുന്ന കാര്യവിചാരകത്വം എന്ന വീക്ഷണത്തെ സാമാന്യവല്ക്കരിച്ചു കൊണ്ടുതന്നെ ആധുനിക പരിസ്ഥിതി വേദശാസ്ത്രജ്ഞനായ [5] റെനി ഡുബോസ് "ഭൗമ ദൈവ ശാസ്ത്രം" (Theology of the Earth) എന്ന ഒരു പുതിയ പദപ്രയോഗംതന്നെ പിന്നീടു(1972) ഉപയോഗിച്ചു. ഭൂമിയുടെ ആന്തരിക മൂല്യത്തോടുള്ള മനുഷ്യന്റെ ആദരവ് പ്രതിഫലിപ്പിക്കാനും

3. Aldo Leopold 'A Sand County Almanac', NewYork, 1949
4. Joseph Sittler 'The Care of the Earth and other University Sermons', Philadelphia 1964.
5. Rene Dubos "A God within"; NewYork, 1972

നിലനില്പിനെക്കുറിച്ചുള്ള ഉൽക്കണ്ഠ പ്രകടമാക്കാനും സഹായിക്കുന്ന ഒരു ഇക്കോ ദർശനം ഇതുൾക്കൊള്ളുന്നു. പടിഞ്ഞാറൻ പരിഷ്കൃതിയിലെ മനുഷ്യ കേന്ദ്രകൃതമായ പ്രപഞ്ചവീക്ഷണത്തെ ജ്ഞാനോദ്ദീപനം (enlightened anthropocentrism) നടത്തി സാമാന്യാശികാരത്തിനു യോഗ്യമാക്കാനുള്ള സദ് ഉദ്ദേശ്യവും ഈ ചിന്താഗതിക്കു പിന്നിലുണ്ടായിരുന്നു. മനുഷ്യന്റെ ഉത്തമ താല്പര്യങ്ങൾക്കായിപോലും ഭൂമിയിലെ വിഭവങ്ങളെ ചൂഷണം ചെയ്യുമ്പോൾ ആത്യന്തികമായി ഇതു തന്റേതല്ലെന്നും, മറിച്ച് ദൈവത്തിന്റെ ഉടമസ്ഥാവകാശത്തിലുള്ളതാണെന്നുമുള്ള ആദരപൂർവ്വമായ ഉൾക്കാഴ്ച ഉണ്ടായിരിക്കണമെന്നും റെനി ഡൂബോസ് അഭ്യർത്ഥിക്കുന്നു.

ഭൂമിയെക്കുറിച്ചുള്ള വേദപുസ്തകത്തിലെ വിവരണങ്ങളെല്ലാം മനുഷ്യനുമായി ബന്ധപ്പെടുത്തിയാണ് അവതരിപ്പിച്ചിരിക്കുന്നത് എന്നതും ശ്രദ്ധേയമാണ്. സൃഷ്ടികാര്യത്തോടനുബന്ധിച്ച് ഉല്പത്തി ഒന്നാം അദ്ധ്യായത്തിൽത്തന്നെ ഭൂമി എന്ന പദപ്രയോഗം 15-ൽ പരം തവണ ആവർത്തിച്ചിരിക്കുന്നു. ഭൂമിയിൽ നിന്നാണ് മനുഷ്യനെ സൃഷ്ടിച്ചത്. പക്ഷേ മനുഷ്യനെ സൃഷ്ടിക്കുന്നതിനു മുൻപുതന്നെ പാഴായികിടന്ന ഭൂമിക്ക് ജലം നൽകി ഫലഭൂയിഷ്ഠമാക്കുകയാണ് ദൈവം ചെയ്തത് (ഉല്പത്തി 1:22). ഭൂമിയുടെ ഉല്പാദനക്ഷമത ദൈവത്തിന്റെ ദാനമാണെന്നർത്ഥം. ഈ ദാനം നില നിർത്താൻ ഏഴാം സംവത്സരം നിലം ഉഴാതെ വെറുതെ ഇടണമെന്നും (പുറപ്പാട് 23:1-10) നിഷ്കർഷിക്കുന്നു. പരമ്പരാഗത കൃഷി സമ്പ്രദായത്തെ അവഗണിച്ച് ആധുനിക യന്ത്രവൽകൃത ഉല്പാദന രീതിയിലൂടെ അരങ്ങേറിയ ഹരിത വിപ്ലവമാകട്ടെ, രാസവള കീടനാശിനി-സങ്കരവിത്തുകളുടെ അമിത ഉപയോഗത്താൽ ഭൂമിയെ വന്ധ്യീകരിക്കുകയാണ് ചെയ്തത്. എന്തായാലും, ഭൂമിയെ ഫലപുഷ്ടമാക്കിയതിനുശേഷമാണ് വർദ്ധിച്ചു പെരുകാൻ ദൈവം കല്പന നൽകിയത് എന്നതു ശ്രദ്ധേയമാണ്. ഭൂമിയും മനുഷ്യനുമായുള്ള ആദ്യത്തെ ബന്ധം അങ്ങനെ സ്ഥാപിതമായി. വേദപുസ്തകത്തിലെ തുടർന്നുള്ള അദ്ധ്യായങ്ങളിലും ഭൂമിയെക്കുറിച്ചുള്ള ദൈവത്തിന്റെ കരുതൽ പ്രകടമാണ്. "തന്റെ ഏകജാതനായ പുത്രനെ നൽകത്തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" (യോഹന്നാൻ 3:16-17) എന്ന പ്രഖ്യാപനം ദൈവത്തിന്റെ ഈ കരുതൽ ഉച്ചൈസ്തരം ഘോഷിക്കുന്നു. ലോകത്തെ വിധിപ്പാനല്ല രക്ഷിക്കാനാണ് പുത്രനെ അയച്ചത് എന്നതിലെ സംവേദനക്ഷമത "ഇക്കോളജിക്കൽ" ആയി കണ്ടേ തീരൂ. കാരണം ലോകത്തിന്റെ ഭാഗമാണ് ഭൂമി. വ്യാഖ്യാതാക്കൾക്കിടയിൽ അഭിപ്രായ-വ്യത്യാസം ഉണ്ടെങ്കിലും വേദപുസ്തകത്തിലെ സൃഷ്ടി, ലോകം എന്നീ പ്രയോഗങ്ങൾ ഭൂമി, പ്രകൃതി എന്നിവയ്ക്കു പകരമായി ഉപയോഗിച്ചിരിക്കുന്നുവെന്നു വേണം അനുമാനിക്കാൻ. സകല സൃഷ്ടിയുടേയും പുതുക്കത്തിനായി കാത്തിരിക്കുന്നുവെന്ന വി. പൗലൂസിന്റെ നിഗമനം ഈ ദൃഷ്ടാന്തത്തെ സാധൂകരിക്കുകയാണ് ചെയ്യുന്നത്.

അങ്ങനെ, ഭൂമിയുമായി ബന്ധപ്പെടുത്തിയല്ലാതെ മനുഷ്യന് അവന്റെ അസ്ഥിത്വത്തെക്കുറിച്ച് ചിന്തിക്കുക സാദ്ധ്യമല്ല. ഭൂമി ഇല്ലെങ്കിൽ മനുഷ്യൻ ഒരു അയാഥാർത്ഥ്യം മാത്രമാണ്. പരിസ്ഥിതിയുടെ പരമപ്രധാനമായ പാഠ്യവിഷയവും ഇതുതന്നെ. ജീവജാലങ്ങളെ അവയുടെ സ്വന്തം വാസസ്ഥലങ്ങളുമായി ബന്ധപ്പെടുത്തിയുള്ള പഠനമാണ് ഇക്കോളജി. ഭൂമിയാണ് നമ്മുടെ ഭവനം. "വ്യർത്ഥമായിട്ടല്ല അവൻ ഭൂമിയെ സൃഷ്ടിച്ചിട്ടുള്ളത്. പാർപ്പാനത്രേ അതിനെ സൃഷ്ടിച്ചത്." എന്ന് യശയ്യാ പ്രവാചകൻ (45:18) രേഖപ്പെടുത്തുന്നു. "മഹത്വത്തോടെ അവൻ അതിൽ കിടന്നുറങ്ങുന്നു" വെന്ന് യെശയ്യാവ് (14:5) ആവർത്തിച്ച് പറയുന്നു. ഭൂമി ബന്ധിതമായ പ്രസ്തുത സൃഷ്ടിയെക്കുറിച്ചുള്ള ഏറ്റവും മനോഹരമായ വിവരണമാണ് (earth centeredness) 104-ാം സങ്കീർത്തനത്തിലുള്ളത്. ഭൂമിയും അതിന്റെ പൂർണ്ണതയും യഹോവയ്ക്കുള്ളതാകുന്നു (സങ്കീ. 24:1) ഭൂമിയേയും അതിന്റെ ഭൂതലത്തേയും മനുഷ്യനെയും മൃഗങ്ങളെയും എല്ലാം തന്റെ മഹാശക്തികൊണ്ടും നീട്ടിയ ഭുജം കൊണ്ടും നിർമ്മിച്ചിരിക്കുന്നതിനാൽ (യിരമ്യ: 27:5) മനുഷ്യൻ അതിനെ നിന്ദിക്കാനോ ഇഷ്ടം പോലെ കൈയ്യാളാനോ അവകാശമില്ല. "ഭൂമിയുടെ കണക്കുപുസ്തകം, (ആത്യന്തികമായി അത്തരം ഒന്നു മാത്രമേ ഉള്ളു എന്നു വേണം അനുമാനിക്കാൻ), നമ്മോടു പറയുന്നു. ഭൂമിക്ക് പരിമിതികളുണ്ട്, മുറിവേല്പിക്കപ്പെടാവുന്നതാണ്. മനുഷ്യ ജാതികൾക്ക് ലഭിച്ചിരിക്കുന്ന പാരിസ്ഥിതിക മുന്നറിയിപ്പുകളുടെ വെളിച്ചത്തിൽ, തന്റെ ജീവിത ശൈലിയെ പ്രകൃതിക്കനുസരണമായി മനുഷ്യൻ മാറ്റി എടുത്തില്ലെങ്കിൽ പ്രപഞ്ച സംവിധാനം മുഴുവൻ തകരാറിലാവുകയും അധികം താമസിയാതെ നിലംപതിക്കുകയും ചെയ്യും." (എസ്. മക്ഡൊനാഗ്)[6]

## സൃഷ്ടി അപര്യാപ്തമാണോ?

ആസന്നമായിരിക്കുന്ന പരിസ്ഥിതി ദുരന്തത്തിന്റെ ഇരമ്പലുകൾ കേട്ട് ഭയചകിതരായി, ദൈവം ഏറ്റവും "നല്ലത്" എന്നു സ്വയം തിരിച്ചറിഞ്ഞ് സൃഷ്ടിച്ചവയൊക്കെയും, സൃഷ്ടിയുടെതന്നെ മൂർത്തിഭാവമായ മനുഷ്യന്റെ ചെയ്തികളാൽ വിഘടിച്ചു പോകത്തക്കവണ്ണം സൃഷ്ടി അപര്യാപ്തമായിരുന്നോ എന്ന് സന്ദേഹം പുലർത്തുന്ന ആധുനിക- ഉത്തരാധുനിക ചിന്തകരുണ്ട്. മണ്ണിൽനിന്ന് മനുഷ്യനെ മെനഞ്ഞെടുക്കുക വഴി, ആ മണ്ണിനെ (ഭൂമിയെ)ത്തന്നെ ഉന്മൂലനം ചെയ്യാൻ കഴിവുള്ള ഒരു അസുരശക്തിയെ ദൈവം സൃഷ്ടിയുടെ നിഗൂഢതയിൽ ഒളിപ്പിച്ചു വയ്ക്കുകയായിരുന്നോ? അസ്വസ്ഥമായ മനസ്സുകളുടെ വ്യാകുലതകളും താളപ്പിഴകളുമാണ് ഇത്തരം വിചിന്തനങ്ങളെന്ന് പരിസ്ഥിതിയുടെ ആത്മീയത വെളിവാക്കുന്നു ദൈവിക വചനങ്ങളുടെ സൂക്ഷ്മ പരിശോധനയിലൂടെ വ്യക്തമാകുന്നു. ഭൂമി ശപിക്കപ്പെട്ടതിന്റെ കാരണം മനുഷ്യന്റെ പാപം തന്നെ. (ഉല്പത്തി 3:17). വെട്ടിനശിപ്പിക്കപ്പെട്ട കാടുകളും, വറ്റിവരണ്ട പുഴകളും, പച്ചപ്പുനഷ്ടപ്പെട്ട കുന്നുകളും, മരുവല്ക്കരണത്തിന്റെ പിടിയിലമർന്ന ശൂന്യസ്ഥലങ്ങളും പാഴിടങ്ങളും (യെശ. 49:20) മനുഷ്യന്റെ പാപത്തിന്റെ നിത്യ സ്മാരകങ്ങളായി ഭൂമിയിൽ പലയിടത്തും ഇന്നും നിലനിൽക്കുന്നു. എന്നാൽ ദൈവം ഭൂമിയെ വീണ്ടും അനുഗ്രഹിക്കുകയാണ് ചെയ്തത്. ആവർത്തന പുസ്തകത്തിൽ ഭൂമിയെ ഒരു വലിയ അനുഗ്രഹമായും ഫലഭൂയിഷ്ഠതയുടെ പര്യായമായുമാണ് ചിത്രീക



6. Mc Donagh S. "To Care for the Earth: A call to a New Theology" London, 1986
7. Mary Dougles "Purity and Danger", New York, 1969

# Modern Challenges to Christianity and All Other Religions

*Mathews Mar Barnabas Metropolitan*

Even from the origin of mankind, goodness, morality and love are challenged by selfishness. It is true that there are people who are known for their goodness. But evil seems to be flourishing everywhere.

Let us examine the evil forces that challenge Christianity, the religion of love:

1) Too much of individualism leading to more and more of selfishness. To some extent, individualism is essential for the development of personality. But carried to excess, it ruins the person and the society around him. Most of us tend to foster individualism among children and grown-ups. We don't encourage sharing. Children are given separate rooms, separate toys, separate T.V. etc. Grown-ups try to enjoy life isolating themselves from other families as far as possible. We try to do our work using machines to minimize our dependence on others. What we need is a spirit of fellowship. We should try to do things on a cooperative basis with a aim of common benefit. We must cultivate the spirit of paying attention to the opinion of others, obeying and helping one another. If we blindly follow our selfish instincts, there will be harmful jealousy, unhealthy competitions, rivalry, pride, anger, revenge and lust. As a result, people become frustrated, leading to mental depression and making them suicidal. We have to cultivate the vision of seeing ourselves as a part of the whole society.

2) Uncontrolled pleasure seeking. Pleasure is the spice of life. But when it becomes uncontrolled, the person ruins himself. To have self-control, we must be filled with love for God and His children. St. Paul says, "So whether you eat or drink, whatever you do, do all to the glory of God." (1 Cor. 10:31). Gluttony, addiction to liquor, drugs and smoking, and lust are to be avoided. They are to be checked in the beginning itself. Otherwise they may go beyond control. They are to be treated in the early stage like cancer. Uncontrolled sex leads to rape, teenage pregnancy, abortion, suicide etc.

3) Avarice. This leads to stealing, robbery and murder.

4) Unhealthy competition and jealousy make people hurt and ruin innocent people. We know how Saul, the King, tried to kill innocent David.

5) Calumny is another evil that comes from revenge and the desire to shine by contrast. Anonymous publications tarnishing the good name of people have become a hobby for some reckless people.

How then to meet these challenges? Repentance and growth in love are the remedies. We cannot cast out these evils by force. "Hatred cannot be won by hatred, but by love," says Shri Buddha, an Indian Saint who lived before the time of Jesus Christ. And how to have love? When we realize that all that we are and all that we have, are the free gifts of God, given to us in spite of our unworthiness, we will be filled with thankfulness and love for God. This world did not come into being by mere chance. There is reason and planning in everything. Hence we come to the conclusion that there is a mathematical

ശേഷം 21-ാം പേജിൽ

☞☞

രിച്ചിരിക്കുന്നത്. പുനർജ്ജീവിക്കാനുള്ള ശക്തി സ്വയം വീണ്ടെടുക്കാനുള്ള മണ്ണിന്റെ കഴിവ് ഇനിയും പൂർണ്ണമായി നഷ്ടപ്പെട്ടിട്ടില്ല എന്നു വേണം വിചാരിക്കാൻ. ഇസ്രായേലിലെ മരുഭൂമിയെ ഹരിതാഭമാക്കാനും അറേബ്യൻ രാജ്യങ്ങളിലെ മണലാരണ്യത്തിൽ പച്ചപ്പു മുളച്ചു വരാനും സാധിച്ചത് ഈ ഭൂമിയിൽ അന്തർലീനമായിരിക്കുന്ന പ്രസ്തുത ചൈതന്യം കൊണ്ടുമാത്രമാണ്. ദൈവത്തിന്റെ അനുഗ്രഹവും നീതി നിഷ്ഠയും മനുഷ്യനു മാത്രമല്ല, ഭൗമസമൂഹത്തിനു മുഴുവനും നൽകിയിരിക്കുന്നു. ' മേരി ഡഗ്ലസ്സിന്റെ അഭിപ്രായത്തിൽ ഈ കൃപയുടെ പിൻവലിക്കലിൽ നിന്നാണ് എല്ലാ പരിസ്ഥിതി പ്രശ്നങ്ങളും ഉത്ഭവിച്ചത്. ദൈവം സകല സൃഷ്ടിയുമായി ഉണ്ടാക്കിയ ഉടമ്പടിയിലെ നിബന്ധനകളും കല്പനകളും പാലിക്കുകയാണ് ദൈവകൃപയെ സ്ഥായിയായി നിലനിർത്തി പരിസ്ഥിതി ദുരന്തത്തിൽ നിന്നു ഭൂമിയെ രക്ഷിക്കാനുള്ള ഏക മാർഗ്ഗം. ദൈവത്തെ സ്നേഹിച്ച് കല്പനകളെ പ്രമാണിച്ചാൽ ജന്മാന്തരത്തിലൂടെ, പുരുഷാർത്ഥങ്ങളിലൂടെ, സകല സൃഷ്ടികളുടെയും അസ്ഥിത്വത്തിന്റെ പൂർണ്ണതയ്ക്കാവശ്യമായ ദയയും നിയമവും വിശ്വസ്തതയും പാലിക്കപ്പെടുമെന്ന (ആവർത്തന: 7:8) ഉറപ്പു ലഭിക്കുന്നു. ഭൂമിയുടെ നില നില്പിനെക്കുറിച്ചുള്ള ക്രിസ്തീയ ദർശനം ഈ പ്രത്യാശയിലും പ്രതീക്ഷയിലും അധിഷ്ഠിതമാണ്. അവന്റെ കൃപമൂലം സകല സൃഷ്ടിയും പുതുക്കപ്പെടുകയും, പാപത്തിന്റെ നുകത്തിൽനിന്ന് സ്വാതന്ത്ര്യം പ്രാപിക്കുകയും, അവനിൽ നിരപ്പാക്കപ്പെടുകയും ("In Him all things hold together": Colossians 1:17) ചെയ്യുമെന്ന വി. പൗലൂസിന്റെ അന്ധമായ പ്രത്യാശ നമ്മെ രക്ഷിക്കട്ടെ.

●

# രക്ഷാദായകനായ യേശു

**എൽസു ജോർജ്ജ്**

**1. അവിടുന്നു നമ്മെ ആശ്വസിപ്പിക്കുന്നു.**

അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവീൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും. ഞാൻ സൗമ്യതയും താഴ്മയും ഉള്ളവൻ ആകയാൽ എന്റെ നുകം ഏറ്റുകൊണ്ട് എന്നോട് പഠിപ്പീൻ. എന്നാൽ നിങ്ങളുടെ ആത്മാക്കൾക്ക് ആശ്വാസം കണ്ടെത്തും. എന്റെ നുകം മൃദുവും എന്റെ ചുമടു ലഘുവും ആകുന്നു." (മത്താ. 11:28–30).

സകലരും വിവിധ ഭാരങ്ങളാൽ വിഷമിക്കുന്നവരാണ്. നമ്മുടെ ഭാരങ്ങളുടെ മേൽ നമ്മുടെ ദൃഷ്ടി പതിയുമ്പോൾ ആ ഭാരങ്ങളുടെ വലിപ്പമാണ് നാം കാണുന്നത്. തപ്ത ഹൃദയങ്ങൾക്ക് ആശ്വാസവും നിരാശർക്ക് പ്രത്യാശയും പകരുന്ന ഭാരവാഹിയായ കർത്താവിനേയും അവിടുത്തെ അമിത ബലത്തേയും കണ്ടാൽ നമ്മുടെ ഭാരങ്ങൾ സാരമില്ല എന്നു മനസ്സിലാക്കാം. യേശുവിന്റെ നുകം (ഉപദേശം, ശിക്ഷണം) എന്നിവ ഇമ്പകരവും ആശ്വാസദായകവുമാണ്. യേശുവിന്റെ ഉപദേശങ്ങൾ എത്രയും ലളിതമാണ്. "നിങ്ങൾ തമ്മിൽ തമ്മിൽ ഭാരങ്ങളെ ചുമപ്പീൻ, ഇങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം നിവർത്തിപ്പീൻ" (ഗലാ. 6:2).

ഏതൊരവസ്ഥയിലും യാതൊരു വ്യവസ്ഥകളും ഇല്ലാതെ സ്നേഹിക്കുകയും രക്ഷിക്കുകയും ചെയ്യുന്നവനാണ് നമ്മുടെ കർത്താവ്. ദൈവത്തെ അറിയുന്നതിനും താനുമായി ബന്ധം പുലർത്തുന്നതിനും സ്നേഹമല്ലാതെ മറ്റൊരു വഴിയുമില്ല. ദൈവത്തെ അറിയുന്തോറും നമ്മിൽ സ്നേഹം വർദ്ധിക്കും. അപ്പോൾ നമുക്ക് മറ്റുള്ളവരിലേക്ക് സ്നേഹം പകർന്നുകൊടുക്കുവാൻ സാധിക്കും. സ്നേഹത്തിന്റെ ഉറവിടം ദൈവമാണ്. അദൃശ്യനായ ദൈവത്തെ അറിയുന്നതിനുള്ള വഴി സ്നേഹിക്കുകയാണ്. ദൈവത്തിന്റെ സ്നേഹം സാക്ഷാൽ സ്നേഹമാകുന്നു. ആ സ്നേഹം അർഹിക്കാത്ത പാപികളോടുള്ള സ്നേഹമാണ്.

യേശുക്രിസ്തുവിന്റെ സ്വയം പരിത്യാഗസ്നേഹം നമ്മെ പരസ്പര സ്നേഹത്തിലേക്ക് നയിക്കണം. പിതാവിന്റെ മനുഷ്യരോടുള്ള സ്നേഹമാണ് മനുഷ്യർ തമ്മിൽ സ്നേഹിക്കുന്നതിനു പ്രേരകമാകേണ്ടത്. (1 യോഹ. 4:11, 4:18) സ്നേഹത്തിൽ ഭയമില്ല. തികഞ്ഞ സ്നേഹം ഭയത്തെ പുറത്താക്കിക്കളയുന്നു. നാം പരസ്പരം സ്നേഹിക്കുമ്പോൾ, ദൈവസ്നേഹം നമുക്കു ലഭിക്കുമെന്ന ഉറപ്പുണ്ടാകും. അത് അതിരുകളില്ലാത്തതും അളവില്ലാത്തതുമായ നിസ്വാർത്ഥ സ്നേഹമാണ്. ദൈവസ്നേഹത്തിന്റെ ആഴം നാം അറിയുന്തോറും ദൈവത്തെക്കുറിച്ചുള്ള ഭയത്തിനു സ്ഥാനമില്ലാതാകും. മറ്റുള്ളവരെ ആഴമായി സ്നേഹിക്കുവാൻ കഴിഞ്ഞാൽ ഭയം നമ്മിൽ നിന്നകലും.

ദൈവത്തിന്റെ സകല പ്രവർത്തനങ്ങളും സ്നേഹത്തിൽ നിന്നുളവാകുന്നതും, സ്നേഹത്തിൽകൂടി വ്യാപരിക്കുന്നതും, സ്നേഹത്തിലേക്കു നയിക്കുന്നതും ആകുന്നു. സ്നേഹത്തിലൂടെ എല്ലാം കാണുവാനും സ്നേഹത്തിൽ തന്നെ എല്ലാം ചെയ്യുവാനും നമുക്കു കഴിയണം. ദൈവത്തിൽ കലർപ്പില്ലാത്ത സ്നേഹമാണ് ദർശിക്കുവാൻ കഴിയുന്നത് ആയതിനാൽ നമ്മിലും കലർപ്പില്ലാത്ത സ്നേഹമുണ്ടാകണം. ഇരുമനസ്സുള്ള അവസ്ഥയാണ് അശുദ്ധി. ശുദ്ധതയിൽ വസിക്കുന്ന യഹോവയെ നാം വിശുദ്ധിയോടുകൂടി സ്തുതിക്കണം. ആയതിന് അശുദ്ധിയില്ലാത്തവരായിത്തീരണം. പാപക്കറകളെ നീക്കം ചെയ്ത് അകൃത്യങ്ങളകറ്റി അനുദിനം



പുതുക്കം പ്രാപിച്ച് ദൈവത്തോട് അടുക്കണം. അപ്പോൾ മാത്രമേ നമുക്ക് കർത്താവിന്റെ ആഴമേറിയ സ്നേഹം അനുഭവിപ്പാൻ കഴിയുകയുള്ളൂ. ദൈവം നമുക്കു നൽകിയിരിക്കുന്ന സ്വഭാവശുദ്ധിയും പരിജ്ഞാനവും, ആത്മസംയമനവും, സഹോദരസ്നേഹവും, ദൈവഭക്തിയും എല്ലാം ഉൾക്കൊണ്ടതായിരിക്കണം ക്രിസ്തീയ ജീവിതം. അപ്പോൾ നാം രക്ഷ പ്രാപിക്കും. കൃപയാലല്ലൊ, നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്. അതിനും നിങ്ങൾ കാരണമല്ല, ദൈവത്തിന്റെ ദാനമത്രെ ആകുന്നു. (എഫേ 2:8) ഭയത്തോടും വിറയലോടും കൂടെ നിങ്ങളുടെ രക്ഷയ്ക്കായി പ്രവർത്തിപ്പിൻ (ഫിലി. 2:12). നമ്മുടെ ഇച്ഛാശക്തിയെയും പ്രവർത്തനശേഷിയെയും ശക്തീകരിക്കുന്നതു ദൈവമാണ്.

കർത്താവിനുള്ള സ്തുതിയാൽ കവിഞ്ഞൊഴുകുന്ന ഒരു നിർമ്മല ഹൃദയം നമ്മിലുണ്ടാകണം. പിതാവു നമ്മുടെ രക്ഷയെപ്രതി പുത്രനെ ലോകത്തിലേയ്ക്കയയ്ക്കുകയും തന്നിൽ നിന്നു പുറപ്പെടുന്ന ആത്മാവിനാൽ നമ്മെ പുതുക്കുകയും ചെയ്തതിന്റെ നന്ദി ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്ന് അനർഗ്ഗളമായി നിർഗ്ഗമിക്കണം. സ്നേഹിക്കുവാനും സേവിക്കുവാനും രക്ഷിക്കുവാനും സ്വയം താഴ്മ സ്വീകരിച്ച ക്രിസ്തുവിന്റെ മാതൃക നമ്മുടെ കുടുംബബന്ധങ്ങളുടെ അടിസ്ഥാന തത്വമായിരിക്കുവാൻ പൗലൂസ് ശ്ലീഹ നിർദ്ദേശിക്കുന്നുണ്ട്.

**2. അവിടുന്നു നമ്മുടെ രോഗങ്ങൾ മാറ്റുന്നു.**

"അവൻ നമ്മുടെ ബലഹീനതകൾ ഏറ്റെടുക്കുകയും വ്യാധികളെ ചുമക്കുകയും ചെയ്യും" (മത്താ. 8:17) യേശു സൗഖ്യദായകനാണ്. (മത്താ. 8:13). "ദീനക്കാർക്കല്ലാതെ സൗഖ്യമുള്ളവർക്കു വൈദ്യനെക്കൊണ്ട് ആവശ്യമില്ല." (മത്താ. 9:12). ആരോഗ്യമുള്ളവർക്കല്ല, രോഗികൾക്കാണ് വൈദ്യനെക്കൊണ്ടാവശ്യം. ആത്മീയമായി രോഗാവസ്ഥയിലിരിക്കുന്നവർക്കാണ് യേശുവിനെ ആവശ്യമുള്ളത്. (ഹോശ. 6:6) ൽ ദൈവത്തിന്റെ കരുണയുടെ മാഹാത്മ്യം വ്യക്തമാക്കുന്നു. യേശു വന്നത് പാപികളുടെ മാനസാന്തരം സാധ്യമാക്കുവാനാണ്. ലോകത്തിന്റെ കഷ്ടപ്പാടുകളിൽ നിന്നും പാപത്തിൽ നിന്നും യേശു സൗഖ്യം നൽകും. ക്രിസ്തീയ രക്ഷ നമ്മെ സേവനത്തിന്റെ പാതയിലേക്കു നയിക്കുവാനുതകുന്നതായിരിക്കണം. ക്രിസ്തുവിൽ സർവ്വവും സംയോജിപ്പിക്കുകയെന്നതാണ് ദൈവത്തിന്റെ ആത്യന്തിക പദ്ധതി. സഭ അതിനുള്ള മുഖാന്തിരമാണ്. അതിനാൽ സഭ പരസ്പരം സ്നേഹത്തിലും രഞ്ജിപ്പിലും സമാധാനത്തിലും വർത്തിക്കണം.

**3. യേശു പാപങ്ങൾ മോചിക്കുന്നു.**

തളർവാതരോഗിയോട് യേശു പറഞ്ഞു "നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു." (ലൂക്കോ. 5:20) "ഞാൻ നീതിമാന്മാരെ അല്ല പാപികളെ അത്രെ വിളിപ്പാൻ വന്നത് എന്നു പറഞ്ഞു" (മർക്കോ. 2:17). ആകുല ചിന്ത പല അടിമത്വങ്ങൾക്കും നമ്മെ വിധേയരാക്കുന്നു. അത് ഒരു ദൈവ പൈതലിന്റെ പ്രവർത്തനശക്തി നശിപ്പിക്കുന്നു. ആയതിനാൽ ആകുലചിന്ത പാപമാണ്. സ്വയം പീഡിപ്പിക്കരുത് എന്ന് എഴുതിയിരിക്കുന്നുവല്ലോ. ആകുല ചിന്ത അനേക രോഗങ്ങളിലേക്ക് നമ്മെ വലിച്ചടുപ്പിക്കുന്നു. നമ്മുടെ സമാധാനവും സന്തോഷവും ഇല്ലാതാക്കുന്നു. "സന്തുഷ്ട ഹൃദയം നല്ലൊരു ഔഷധമാകുന്നു. തകർന്ന മനസ്സോ അസ്ഥികളെ ഉണക്കുന്നു." (സദൃ. 17:22). "ആകുല ചിന്ത ജീവിതത്തിൽ പിറുപിറുപ്പ് ഉളവാക്കുന്നു. പിറുപിറുക്കുന്നവരെ ദൈവം വെറുക്കുന്നു. യഹോവ അവരോട് കോപിക്കും (സംഖ്യ. 11:1) ചിന്താകുലങ്ങളെല്ലാം ദൈവത്തെ ഏല്പിക്കണം. ദൈവം അത് ഏറ്റെടുത്ത് നീക്കിത്തരും. ദൈവം നമ്മെ സഹായിപ്പാനും ഉദ്ധരിപ്പാനും കഴിവുള്ളവനത്രെ. (പുറ. 3:7, മത്താ. 6:31-34) "ആകയാൽ നാം എന്തുതിന്നും എന്തു കുടിക്കും എന്തു ഉടുക്കും എന്നിങ്ങനെ നിങ്ങൾ വിചാരപ്പെടരുതു". "അവൻ നിങ്ങൾക്കായി കരുതുന്നതാകയാൽ നിങ്ങളുടെ സകല ചിന്താകുലവും അവന്റെ മേൽ ഇട്ടുകൊൾവിൻ. നിർമ്മദരായിരിപ്പിൻ; ഉണർന്നിരിപ്പിൻ." (1 പത്രൊ 5:7, 5:10). വിശ്വാസികൾ ജാഗരൂകരായിരിക്കണം. കാരണം, പിശാച് സമീപത്തു തന്നെയുണ്ട്. പീഡാനുഭവങ്ങളിൽ പതറാതെ ഉറച്ചു നില്ക്കണം. ക്രിസ്ത്യാനിയുടെ പരമലക്ഷ്യം ദൈവരാജ്യത്തിലെ നിത്യതേജസ്സാണ്. ദൈവ മുമ്പാകെ വിനയമുള്ളവരായി ജീവിച്ചാൽ തക്കസമയത്തു ദൈവം അവരെ ഉയർത്തും. ആയതിനാൽ കരുതുന്നവനായ കരുണാസമ്പന്നനായ ദൈവത്തിൽ ചിന്താകുലങ്ങൾ അർപ്പിക്കുക.

"നിന്റെ ഭാരം യഹോവയുടെ മേൽ വെച്ചുകൊൾക; അവൻ നിന്നെ പുലർത്തും" (സങ്കീ. 55:22). റോമിലെ കാരാഗൃഹത്തിൽ കിടന്നുകൊണ്ട് പൗലോസ് ശ്ലീഹാ ഇപ്രകാരം എഴുതി.

"എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിനും മതിയാകുന്നു. (ഫിലി. 4:13, 2 തിമൊ. 4:17) യേശുക്രിസ്തു എല്ലാ തിന്മകളിൽ നിന്നും നമ്മെ മോചിപ്പിക്കുന്നതിനും, സൽപ്രവൃത്തികൾ ചെയ്യുന്നതിൽ തീക്ഷ്ണതയുള്ള ഒരു ജനതയെ തനിക്കുവേണ്ടി ശുദ്ധീകരിക്കുന്നതിനുമായി നമ്മെപ്രതി സ്വയം ബലിയർപ്പിച്ചു. "അവൻ നമ്മെ സകല അധർമ്മത്തിൽ നിന്നും വീണ്ടെടുത്തു സൽപ്രവൃത്തികളിൽ ശുഷ്ക്കാന്തിയുള്ളോരു സ്വന്ത ജനമായി തനിക്കു ശുദ്ധീകരിക്കേണ്ടതിനു തന്നെത്താൻ നമുക്കു വേണ്ടി കൊടുത്തു." (തീത്തൊ. 2:14). "അന്ധകാരത്തിന്റെ ആധിപത്യത്തിൽ നിന്ന് അവിടുന്ന് നമ്മെ മോചിപ്പിച്ചു. (കൊലൊ. 1:13) ആയതിനാൽ നമ്മുടെ ഹൃദയം യേശുവിന്റെ സന്നിധിയിൽ നാം പകരണം. സൗഹൃദവും സഖിത്വവും നിലനില്ക്കുന്നതു പരസ്പരം എല്ലാ കാര്യങ്ങളും തുറന്ന് അറിയിക്കുന്നതിൽ കൂടിയാണ്. നമ്മുടെ പ്രാർത്ഥനയിൽ നമ്മുടെ സമസ്ത കാര്യങ്ങളും കർത്താവുമായി പങ്കുവെയ്ക്കുന്ന അനുഭവമുണ്ടായിരിക്കണം. "നമ്മുടെ എല്ലാ ആവശ്യങ്ങളും കൃതജ്ഞതാ സ്തോത്രത്തോടുകൂടി പ്രാർത്ഥനയിലൂടെയും വിനീതമായ അഭ്യർത്ഥനയിലൂടെയും ദൈവത്തെ അറിയിക്കുക." (ഫിലി. 4:6) "ഒന്നിനെക്കുറിച്ചും വിചാരപ്പെടരുത്." നമ്മുടെ പരാജയങ്ങളും വീഴ്ചകളും മറച്ചു വയ്ക്കാൻ ഇടയാകാതെ അനുതാപത്തോടും ആത്മാർത്ഥതയോടും അവിടുത്തെ മുമ്പാകെ അറിയിക്കുവാൻ നമുക്കു കഴിയണം.

"മറ്റൊരുത്തനിലും രക്ഷയില്ല. നാം

**കർത്താവിനുള്ള സ്തുതിയാൽ കവിഞ്ഞൊഴുകുന്ന ഒരു നിർമ്മല ഹൃദയം നമ്മിലുണ്ടാകണം. പിതാവു നമ്മുടെ രക്ഷയെപ്രതി പുത്രനെ ലോകത്തിലേയ്ക്കയയ്ക്കുകയും തന്നിൽ നിന്നു പുറപ്പെടുന്ന ആത്മാവിനാൽ നമ്മെ പുതുക്കുകയും ചെയ്തതിന്റെ നന്ദി ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്ന് അനർഗ്ഗളമായി നിർഗ്ഗമിക്കണം. സ്നേഹിക്കുവാനും സേവിക്കുവാനും രക്ഷിക്കുവാനും സ്വയം താഴ്മ സ്വീകരിച്ച ക്രിസ്തുവിന്റെ മാതൃക നമ്മുടെ കുടുംബബന്ധങ്ങളുടെ അടിസ്ഥാന തത്വമായിരിക്കുവാൻ പൗലൂസ് ശ്ലീഹ നിർദ്ദേശിക്കുന്നുണ്ട്.**

രക്ഷിക്കപ്പെടുവാൻ ആകാശത്തിൽ കീഴിൽ മനുഷ്യരുടെ ഇടയിൽ നല്കപ്പെട്ട വേറൊരു നാമവുമില്ല. (അപ്പോ. 4:12). രക്ഷപ്രാപിക്കുവാൻ മനുഷ്യനു ചെയ്യാവുന്നതും ചെയ്യേണ്ടതും ഒന്നു മാത്രം; വിശ്വാസപൂർവ്വം കർത്താവിനെ വിളിച്ചപേക്ഷിക്കുക. ക്രിസ്തീയ സുവിശേഷത്തിന്റെയും ക്രിസ്തീയ വിശ്വാസത്തിന്റെയും അന്തഃസത്തയും ഇതു തന്നെ. കർത്താവിനോടൊപ്പം ക്രൂശിതനായ വലത്തുഭാഗത്തെ കള്ളൻ, എന്നെ ഓർക്കേണമേ" എന്നു പറഞ്ഞതിനു മറുപടിയായി "നീ ഇന്ന് എന്നോടുകൂടെ പറുദീസയിൽ ഇരിക്കും" എന്നാണ് പറഞ്ഞത്. അതാണ് യേശുവിന്റെ വിലയേറിയ വാഗ്ദാനം. നാം അപേക്ഷിക്കുന്നതിൽ എത്രയോ അധികമായി നമുക്കു നൽകുവാൻ ദൈവം ഒരുക്കമാണെന്ന് വെളിപ്പെടുത്തുന്നതായിരുന്നു യേശുവിന്റെ മറുപടി. ഏറ്റവും വലിയ ഭാഗ്യവും പദവിയും ക്രിസ്തുവിനോടു കൂടെ ആയിരിക്കുന്ന അവസ്ഥയാണ്. പറുദീസയിലെ വാസം, മരണാനന്തരം വിശ്വാസികൾക്കു ലഭിക്കുന്ന ഭാഗ്യവും പദവിയുമാണ്.

സംശയമാനസരാകാതെ എല്ലായ്പ്പോഴും ദൃഢമാനസരായി പൂർണ്ണമായി യേശുവിനെ വിശ്വസിക്കുക. അന്യോന്യം സംശയം ഉണ്ടായാൽ ജീവിതത്തിന്റെ ഏതു മേഖലയിലായിരുന്നാലും അവിടെ പ്രശ്നങ്ങളുണ്ടാവുക സ്വാഭാവികമാണ്. കുടുംബ ജീവിതത്തിലായാലും വ്യക്തിജീവിതത്തിലായാലും അപ്രകാരംതന്നെ സംഭവിക്കും. സൗഹൃദവും സഖിത്വവും നിലനില്ക്കുന്നതു പരസ്പരം എല്ലാ കാര്യങ്ങളും വിശ്വസ്തയോടുകൂടി പറയുകയും അതുപോലെ പ്രവർത്തിക്കുകയും ചെയ്യുന്നതിൽ കൂടിയാണ്. ഭാര്യാ ഭർത്തൃ ബന്ധത്തിലായാലും എല്ലാ കാര്യങ്ങളും അന്യോന്യം അറിയിക്കുകയും ആലോചിക്കുകയും ചെയ്യുമ്പോൾ മാത്രമേ, ആ ബന്ധം ദൃഢമായി തുടരുകയുള്ളു. എന്തെങ്കിലും ഒരാൾ മറച്ചു പിടിക്കുന്നതായി അനുഭവപ്പെട്ടാൽ അവരുടെ ഐക്യത്തിനു കോട്ടം തട്ടും. കർത്താവു സകലതും നമ്മോടു അറിയിക്കുന്നതായി (യോഹ. 15:15) ൽ കാണാം. "എന്റെ പിതാവിനോട് കേട്ടതെല്ലാം ഞാൻ നിങ്ങളോട് അറിയിക്കുന്നു." ആയതിനാൽ രക്ഷാദായകനായ യേശുവിനോട് നാം സ്നേഹവും സഖിത്വവും പുലർത്തണം. സ്നേഹം പരസ്പരം പകരാനുള്ളതാണ്. യേശുവിന്റെ ദിവ്യ സ്നേഹം ആസ്വദിക്കുന്ന നാം പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും പരിപൂർണ്ണ ശക്തിയോടും പരിപൂർണ്ണ മനസ്സോടും അവിടുത്തെ സ്നേഹിക്കുന്നവരായിരിക്കണം. വിശ്വസ്തരായിരിക്കണം. പത്രോസ് അപ്പോസ്തോലനോട് ഉത്ഥിതനായ ക്രിസ്തു ചോദിച്ചത്- "നീ എന്നെ ഇവരേക്കാൾ അധികമായി സ്നേഹിക്കുന്നുവോ? എന്നായിരുന്നു. നമ്മുടെ ദൈനം ദിന ജീവിതത്തിൽ മതപരമായ കർമ്മങ്ങൾക്കും അനുഷ്ഠാനങ്ങൾക്കും പുറമേ മൗലികമായി നമുക്ക് യേശുവിനോട് വിശ്വസ്തതയും, സ്നേഹവും, സഖിത്വവും നിർബ്ബന്ധമായും ഉണ്ടായിരിക്കണം.

രക്ഷാദായകനായ യേശു നമ്മുടെ എല്ലാ ആവശ്യങ്ങളിലും പ്രതിസന്ധികളിലും നിശ്ചയമായി നമ്മെ സഹായിക്കുവാൻ കടന്നെത്തുമെന്നുള്ള പൂർണ്ണമായ ഉറപ്പ് നമുക്കുണ്ടായിരിക്കണം. അവിടുന്ന് അരുളിചെയ്യുന്നു. "നീ എനിക്കുള്ളവൻ തന്നെ; നീ നദികളിൽ കൂടി കടക്കുമ്പോൾ അവ നിന്റെ മീതെ കവിയുകയില്ല; നീ തീയിൽ കൂടി നടന്നാൽ വെന്തുപോകുകയുമില്ല; അഗ്നിജ്വാല നിന്നെ ദഹിപ്പിക്കുകയുമില്ല..............ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട്. (യെശ. 43:2-5) "മാറ്റമില്ലാത്തവനെൻ "മനുവേൽ" മഹിമയിൽ വാഴുന്നു ഇന്നും എനിക്കായ്" എന്നു നാം പാടാറുണ്ടല്ലോ. അതേ! യേശു ക്രിസ്തു ഇന്നലെയും ഇന്നും എന്നുമെന്നേക്കും അനന്യൻ തന്നെ. (എബ്രാ 13:8) അവനിൽ വിശ്വാസമർപ്പിച്ച് നമുക്ക് രക്ഷ പ്രാപിക്കാം. (മർക്കൊ. 13:13) അവസാനത്തോളം സഹിച്ചു നില്ക്കുന്നവൻ രക്ഷിക്കപ്പെടും.

●



**SECOND DEATH ANNIVERSARY**

**27-10-2001**

17.8.1912 27.10.1999

# ALEYAMMA MATHEW

**VADAKKE VEEDU**

**ERUVA, KAYAMKULAM**

*"നിന്റെ മഹത്വമുദിക്കും നാൾ നില്ക്കണമേ വലഭാഗത്തിൽ".*

# വികസന പാതയിൽ മുന്നേറുന്ന മക്കോഡിയാ വില്ലേജ് മിഷൻ

ഫാ

മധ്യപ്രദേശിലെ ഇറ്റാർസി റെയിൽവേ സ്റ്റേഷനിൽ നിന്ന് 25 കി.മീ. അകലെയുള്ള അവികസിതമായ ഒരു ഗ്രാമമാണ് മക്കോഡിയാ. ഏതാണ്ട് ഒരു നൂറ്റാണ്ടിനുമുൻപ് ഇംഗ്ലണ്ടിൽ നിന്നു വന്ന മിഷനറിമാർ ആദിവാസികളുടെ ഇടയിലെ പ്രവർത്തനങ്ങൾക്കായി സ്ഥാപിച്ചതാണീ ഗ്രാമം. ഇക്കാരണത്താൽ അനേക ഗ്രാമങ്ങൾ ഉള്ള ഈ പ്രദേശത്ത് മക്കോഡിയാ ഗ്രാമം സകലർക്കും പരിചിതമാണ്. ഭാരതസ്വാതന്ത്ര്യത്തെത്തുടർന്ന് മിഷനറിമാർ മടങ്ങിപ്പോയപ്പോൾ ഇവിടുത്തെ പ്രവർത്തനങ്ങളും അവസാനിച്ചു. മിഷനറിമാരുടെ പ്രവർത്തനഫലമായി ഉണ്ടായ കുറെ ക്രിസ്ത്യാനികളും ഇവിടെയുണ്ട്. 6 ഏക്കറുള്ള മിഷൻ കോമ്പൗണ്ടും മിഷൻ ബംഗ്ലാവും 1986–ൽ ഭിലായ് മിഷൻ വാങ്ങി.

ആളും അർത്ഥവും നാമമാത്രമായിരുന്ന മിഷൻ എളിയ രീതിയിൽ ആരംഭിച്ച സേവന പരിപാടികൾ അനേകർക്ക് പ്രയോജനപ്പെടുന്നതായി മനസ്സിലാക്കിയ സി.എം.എ.ഐ., കെയർ ഇൻഡ്യ എന്നീ ഏജൻസികൾ (ഇവരുടെ ഗ്രാമോദ്ധാരണ പ്രവർത്തനങ്ങൾ സമീപ പ്രദേശങ്ങളിൽ നടക്കുന്നുണ്ടായിരുന്നു) നമ്മോടു ചേർന്ന് പ്രവർത്തിക്കുവാൻ സന്നദ്ധരായി. തൽഫലമായി പ്രവർത്തനങ്ങൾ ഗ്രാമങ്ങളിൽ നിന്നും ഗ്രാമങ്ങളിലേക്ക് വ്യാപിച്ചു. ഇപ്പോൾ 72 ഗ്രാമങ്ങളിലേക്ക് എത്തിയിട്ടുണ്ട്. ഈ പ്രദേശത്തെ ഗ്രാമങ്ങളിലധികവും ഏറെ ശോചാവ്യസ്ഥയിൽ കഴിയുന്നവയാണ്. ജനങ്ങൾ ഏറിയ പങ്കും പട്ടിണിപ്പാവങ്ങൾ, വിദ്യാവിഹീനർ, അന്ധവിശ്വാസികൾ, ആവശ്യബോധം അറിയില്ലാത്തവർ, ഭൂവുടമകളും–ഉന്നതജാതിക്കാരും അടിമകളെപ്പോലെ പരിഗണിക്കുന്നവർ: മരിക്കുന്ന ശിശുക്കളും, ഗർഭകാലത്തും പ്രസവത്തോടനുബന്ധിച്ചും മരിക്കുന്ന സ്ത്രീകളും ഏറെയുള്ളതാണീ പ്രദേശം. ഈ സ്ഥിതി വിശേഷത്തിൽ നിന്ന് നിർഭാഗ്യരും, അശരണരും, അജ്ഞരുമായ ആയിരമായിരങ്ങളെ കൈപിടിച്ചു കരകയറ്റുന്ന സേവന പ്രക്രിയയാണ് വില്ലേജ് മിഷൻ നിർവ്വഹിക്കുന്നത്. മേൽപ്പറഞ്ഞ ഏജൻസികൾ ശാസ്ത്രീയമായ രീതിയിൽ നമ്മുടെ പ്രോജക്ട് മാനേജർ,– പ്രോജക്ട്–കോ–ഓർഡിനേറ്റർ എന്നിവർക്ക് 3 മാസത്തെ പരിശീലനം നൽകുന്നു. ഓരോ ഗ്രാമത്തിൽ നിന്നു തിരഞ്ഞെടുക്കുന്ന 2 പ്രതിനിധികൾക്ക് ഇവർ പരിശീലനം നൽകി കൂട്ടുവേലക്കാരാക്കുന്നു. ഇവർക്ക് ഉചിതമായ വേതനവും നൽകുന്നുണ്ട്.

നമ്മുടെ മിഷനിലെ അംഗങ്ങൾ ക്രമമായി വില്ലേജുകൾ സന്ദർശിച്ച് കൂട്ടുവേലക്കാരെയും കൂട്ടി ഗ്രാമവാസികളുടെ ഉന്നമനത്തിനായി നിശ്ചയിക്കപ്പെട്ടിട്ടുള്ള പരിപാടികൾ നടത്തുന്നു. അംഗൻവാടികളും, ബാലവാടികളും അക്ഷരാഭ്യാസം കുട്ടികൾക്ക് കൊടുക്കുമ്പോൾ ഗേൾസ് ഗിൽഡുകളും, മഹിളാസമാജങ്ങളും നടത്തി സ്ത്രീകളുടെ ഉന്നമനത്തിനു ശ്രമിക്കുന്നു. Women and Children Welfare –ഗ്രാമവികസനത്തിൽ മുഖ്യ സ്ഥാനമുള്ളതാണ്. നമ്മുടെ അഭയ നികേതൻ · ആശുപത്രിയിലെ ഡോക്ടറും, നേഴ്സും സംഘത്തോടൊപ്പം ഗ്രാമങ്ങളിലേക്ക് പോകുന്നു. രോഗികളെ പരിശോധിക്കുകയും മരുന്നു കൊടുക്കുകയും ചെയ്യുക, ഗർഭിണികൾക്ക് ആവശ്യമായ വിറ്റമിൻ ഗുളികകളും മറ്റും നൽകുകയും, ഓരോരുത്തരുടേയും ആരോഗ്യനില രേഖപ്പെടുത്തുക, ആശുപത്രികളിൽ പരിശോധിക്കുകയോ, കൂടുതൽ

ശേഷം 29–ാം പേജിൽ

17–ാം പേജിൽ നിന്നു തുടർച്ച

mind behind this mathematical universe. The world is created in such a way that plants, animals, and human beings can exist in harmony. The air that we breathe, the water that we drink, and the food that we eat, are given by God. It is from the plants and animals created by God, that we get food. God creates the brain and the nervous system, which work autonomously. All the scientific technologies are the result of the working of the brain given by God. Should we not be thankful to God for all His blessings showered upon us, the good and the bad? Do we realize that we bring unbearable agony to the loving God whenever we fail to bring forth sweet fruits? See the agony of the owner of the vineyard when the vineyard produced wild grapes (Is. 5:1-4).

Whole -hearted love for God will make us love His children also wholeheartedly. There is a saying attributed to God, "Love me, Love my child." Thus God asks us to love His children out of our love for God. This love is a gift of the Holy Spirit. St. Paul says, "God's love is poured into our hearts through the Holy "Spirit, who has been given to us." (Rom. 5:5). This Holy Spirit will be renewed in us again and again and we will be filled with God's love when we do the following three things; 1) When we pray for the Holy Spirit (St. Lk. 11:13). 2) When we repent (Acts 2:38). 3) When we obey God by doing deeds of love (Acts 5:32). Moreover it is to be remembered that love produces all other virtues as we find in the fruit of the Spirit. "The fruit of the Spirit is love, joy, peace, patience, kindness, goodness, faithfulness, gentleness, self-control" (Gal 5:22-23). In short this makes heaven on earth.

It is better to light a candle than cursing darkness. Our Lord who is "the light of the world" (St. Jn. 9:5) has asked us to be the light of the world. "You are the light of the world" (St. Mat. 5:14). "Let your light so shine before men that they may see your good works and give glory to your Father in heaven" (St. Mat 5:16).

# സ്ക്കൂൾ കുട്ടികൾ അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ



ക്യാപ്റ്റൻ സി. വർഗീസ് (റിട്ടയാർഡ്) അടൂർ

എല്ലാ വിദ്യാർത്ഥികളുടെയും ജീവിതത്തിൽ പരീക്ഷകളുടെ ദിനങ്ങൾ ഭീതിയേറിയതാണ്.

ചിലർ ഉറക്കമൊഴിഞ്ഞിരുന്നു പഠിക്കുന്നു. വേറെ ചിലർ സ്വല്പം ഉറങ്ങിയിട്ടു വെളുപ്പിനെ എഴുന്നേറ്റു പഠിക്കുന്നു. മറ്റു ചിലർ ടിവിയിൽകൂടെ സീരിയലും സിനിമയും മറ്റും കണ്ടും ഉറങ്ങിയും സമയം കളഞ്ഞിട്ട് പരീക്ഷയടുക്കുമ്പോൾ മാത്രം പഠിക്കുന്നു.

എത്രതന്നെ നന്നായെഴുതിയാലും പേപ്പർ നോക്കുന്നവർ മാർക്കു കുറച്ചുകളയുമോ എന്ന് ചിലർ ഭയപ്പെടുന്നു. ചിലർ പരീക്ഷാ ഹാളിൽ നിന്നു പുറത്തു വന്ന് എന്റെ മനസ്സിന്റെ വെപ്രാളത്തിൽ ഉത്തരമറിയാവുന്ന ചോദ്യങ്ങൾ ഞാൻ വിട്ടുകളഞ്ഞു എന്നു ദുഃഖിക്കുന്നു. വേറെ ചിലർ പരീക്ഷാഹാളിൽ കയറിയതും ഭയപ്പാടിൽ ശരിയ്ക്ക് എഴുതാൻ പറ്റിയില്ലെന്നും ഖേദിക്കുന്നു. മറ്റു ചിലർ ഉന്നതമാർക്ക് കിട്ടാൻ പഠിച്ചെങ്കിലും പരീക്ഷാ ദിവസം ഉണ്ടായ അസുഖത്താൽ എഴുതാൻ കഴിഞ്ഞില്ലെന്നു പ്രയാസപ്പെടുന്നു.

"എന്നാൽ ഇങ്ങനെ സങ്കടപ്പെടുന്നവരോട് വേദപുസ്തകം ഒന്നു പരിശോധിക്കുവാൻ ആവശ്യപ്പെടുന്നു.

ഒന്നു ഞാൻ ചെയ്യുന്നു; പിമ്പിലുള്ളതു മറന്നും മുമ്പിലുള്ളതിന് ആഞ്ഞും കൊണ്ടു ക്രിസ്തേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിന്നായി ലാക്കിലേക്കു ഓടുന്നു." (ഫിലി. 3:14)

**നിരന്തരമായ പ്രയത്നം നമ്മിൽ ഉണ്ടായിരിക്കണം. പക്ഷേ നമ്മുടെ പരിശ്രമങ്ങളെ അനുഗ്രഹിക്കേണ്ടത് ദൈവമാണ്. ചിലപ്പോൾ നമ്മൾ ഒരു പ്രത്യേക ലക്ഷ്യം മുൻ നിർത്തി പ്രവർത്തിക്കും. ആ പ്രവൃത്തിയുടെ ഫലം നാം ആഗ്രഹിക്കുന്നതായിരിക്കില്ല. അതിനാൽ നിരാശപ്പെടേണ്ട കാര്യമില്ല. എന്നാൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക്, നിർണ്ണയ പ്രകാരം വിളിക്കപ്പെട്ടവർക്കു തന്നേ സകലവും നന്മക്കായി കൂടി വ്യാപരിക്കുന്നു എന്നു നാം അറിയുന്നു. (റോമ 8;28).**

## 1) പിമ്പിലുള്ളത് മറക്കുക:-

തോൽവി വിജയത്തിന്റെ ചവിട്ടുപടിയാണ്. ഞാൻ എന്തുകൊണ്ട് ഈ പരീക്ഷ നന്നായി എഴുതിയില്ല എന്നു ചിന്തിച്ച് ദുഃഖിക്കുന്നതുകൊണ്ട് എന്താണ് പ്രയോജനം?

സ്കോട്ട്ലണ്ടിലെ രാജാവായിരുന്ന റോബർട്ട് ബ്രൂസ് ആറ് പ്രാവശ്യം യുദ്ധത്തിൽ തോറ്റു. ജീവരക്ഷയ്ക്കായി ഓടി വനാന്തരത്തിൽ ഒരു ഗുഹയിൽ ഒളിവിൽ പാർക്കേണ്ടിവന്നു. ഏകനായി ഹൃദയം തകർന്നവനായി അവിടെ കഴിഞ്ഞു. ആ ഗുഹയുടെ പ്രവേശനദ്വാരത്തിൽ ഒരു ചിലന്തി വല കെട്ടാൻ ശ്രമിക്കുന്നത് അദ്ദേഹം ശ്രദ്ധിച്ചു. ഗുഹാദ്വാരത്തിന്റെ രണ്ടറ്റവും യോജിപ്പിച്ചുകൊണ്ട് വല കെട്ടാൻ ശ്രമിക്കുകയായിരുന്നു ചിലന്തി. ഓരോ തവണയും ഒരറ്റത്തു നിന്നു മറ്റേ അറ്റത്തേക്കു ചാടാൻ ശ്രമിച്ചിട്ടും ഫലിച്ചില്ല. എന്നിട്ടും അത് നിരാശപ്പെടാതെ സകല ശക്തിയും സംഭരിച്ച് ഏഴാമതും ചാടി. ഇത്തവണ മറ്റേ അറ്റത്ത് അതിന് എത്താൻ കഴിഞ്ഞു. വേഗം അത് വലയും നെയ്തു തീർത്തു. ഇതു കണ്ട ബ്രൂസ് ധൈര്യവാനായി ഞാനും ഏഴാമതൊരു ശ്രമവും കൂടി നടത്തിനോക്കും എന്ന് അദ്ദേഹം തീരുമാനിച്ചു. ഉത്സാഹത്തോടെ അദ്ദേഹം മടങ്ങിപ്പോയി ഇത്തവണ അദ്ദേഹം വിജയശ്രീലാളിതനായി.

അതിനാൽ പഠിക്കുന്ന കുഞ്ഞുങ്ങൾ നിരാശപ്പെടേണ്ട. വീണ്ടും വീണ്ടും പഠിച്ചു ശ്രമിക്കുക. ദൈവകൃപയും അന്വേഷിക്കുക. ദൈവം നിങ്ങൾക്കു വിജയം തരും.

## 2) മുമ്പിലുള്ളതിനെ ആഞ്ഞു കൊണ്ട് ലാക്കിലേക്ക് ഓടുക:-

പഠിത്തം ഉൾപ്പെടെ എല്ലാ കാര്യത്തിനും ഒരു ലക്ഷ്യം ഉണ്ടായിരിക്കണം. എബ്രാ 12:1-3 ൽ വിശുദ്ധ പൗലോസ് വിശദീകരിക്കുന്നതു യേശു ക്രിസ്തുവിനെ അദ്ദേഹം തന്റെ ലക്ഷ്യമാക്കി എന്നാണ്. അങ്ങനെ നമുക്കൊരു ലക്ഷ്യമുണ്ടെങ്കിൽ ആ ലക്ഷ്യസാദ്ധ്യത്തിനു വേണ്ടി പരിശ്രമിക്കാൻ സാധിക്കും.

മുയലും ആമയും ഓടിയ കഥ എല്ലാവർക്കും അറിയാമല്ലോ വേഗത്തിൽ ഓടുന്ന മുയലിനെയും ഇഴഞ്ഞു നീങ്ങുന്ന ആമയേയും താരതമ്യപ്പെടുത്താമോ. ആമയുടെ സാവധാനം കണ്ടപ്പോൾ പരിഹാസം തോന്നിയ മുയൽ സുഖശീതളമായ ഒരു സ്ഥലത്ത് മൃദുവായ പുൽമെത്തയിൽ ഒന്നു വിശ്രമിച്ചു. ഉറക്കമുണർന്നിട്ട് ഒറ്റ ഓട്ടത്തിൽ ലക്ഷ്യസ്ഥാനത്തെത്താമെന്നായിരുന്നു അവന്റെ കണക്കുകൂട്ടൽ. എന്നാൽ മരണമെന്ന ഉറക്കം പോലെ ഗാഢനിദ്ര മുയലിനെ കീഴടക്കി. കണ്ണുതുറന്നപ്പോൾ സമയം അതിക്രമിച്ചു പോയതിനാൽ ഞെട്ടിപ്പോയ മുയൽ അതിവേഗത്തിൽ ഓടി. അപ്പോഴേയ്ക്കും ആമ ലക്ഷ്യസ്ഥാനത്തെത്തിക്കഴിഞ്ഞിരുന്നു. പന്തയം കാണാനെത്തിയ മൃഗങ്ങളെല്ലാം ആമയെ പ്രശംസിച്ചു. മുയൽ വിലപിക്കാൻ തുടങ്ങി.

## 3) ജയമോ യഹോവയുടെ കൈവശത്തിലിരിക്കുന്നു (സദൃ. 21:31):-

മനുഷ്യന്റെ ഹൃദയത്തിൽ പല വിചാരങ്ങളും ഉണ്ട്; യഹോവയുടെ ആലോചനയോ നിവൃത്തിയാകും. (സദൃ 19:21).

നിരന്തരമായ പ്രയത്നം നമ്മിൽ ഉണ്ടാ

ശേഷം 26-ാം പേജിൽ




# ഞായർദിന ചിന്തകൾ

## ഫാ. ജോസഫ് സാമുവേൽ കറുകയിൽ

**ഒക്ടോബർ 21**
**സ്ലീബായ്ക്കുശേഷം ആറാം ഞായർ**
**വി. ലൂക്കോസ് 18:18 - 27**

കർതൃസന്നിധിയിൽ ധനവാനായ ഒരു പ്രമാണികടന്നുചെന്നു നിത്യജീവൻ അവകാശമാക്കുവാൻ എന്താണ് ചെയ്യേണ്ടതെന്ന് ചോദിക്കയും, യേശു മറുപടി നൽകുകയും അത് പാലിക്കാനാവാതെ കടന്നു പോകുകയും ചെയ്യുന്ന ചിത്രവുമാണ് ഇന്നത്തെ വേദഭാഗം. ഈ വേദഭാഗത്തിലൂടെ കാണുന്ന ധനവാനിൽ ചില നല്ല പാഠങ്ങളും കണ്ടെത്താം.

**1. നിത്യജീവൻ ആഗ്രഹിക്കുന്ന ധനവാൻ**

ജീവിത സൗകര്യം ഇല്ലാത്തവന്റെ മാർഗ്ഗമാണ് നിത്യജീവനും, ദൈവരാജ്യവുമൊക്കെ എന്നു ചിന്തിക്കുന്ന ആളുകൾ ഇന്നും ധാരാളം ഉണ്ട്. കുറ്റവാളികളുടെ അഥവാ കുറവുകൾ ഉള്ളവരുടെ പട്ടികയിലാണ് ഇവരെ സാധാരണ നാം വ്യാഖ്യാനിച്ചു കാണുന്നത് എന്നാൽ പല നല്ല ഗുണങ്ങളുടെയും ഉടമയായിരുന്നു ഇയാൾ എന്ന് ഈ വേദഭാഗങ്ങൾതന്നെ ചൂണ്ടിക്കാട്ടുന്നു. നിത്യജീവൻ ജീവിതാഗ്രഹമായി കരുതുന്ന എത്രപേർ ഇന്നുണ്ട്. എങ്ങനെയെങ്കിലും സ്ഥാനങ്ങളോ, മാനങ്ങളോ, പണമോ, പദവിയോ ലഭിക്കാൻ എന്താണ് ചെയ്യേണ്ടത് എന്ന് ആലോചിക്കുകയും അതിനായി മാത്രം ആഗ്രഹിക്കയും ചെയ്യുമ്പോൾ നിത്യജീവൻ ലഭിക്കണം എന്ന ആഗ്രഹം ഉള്ള യുവാവിനെ ഇവിടെ നാം കാണുന്നു. നമ്മുടെ ജീവിതാഗ്രഹം എന്ത്? നാം പ്രാർത്ഥിക്കുന്നതിന്റെ ഉള്ളടക്കം എന്ത്? സ്വയം ചിന്തിക്കുക.

**2. ദൈവീക സുകൃതങ്ങളുടെ ഉടമയായ ധനവാൻ**

യേശു പറഞ്ഞു. കൊലചെയ്യരുത്. വ്യഭിചാരം ചെയ്യരുത്. മോഷ്ടിക്കരുത്, കള്ളസാക്ഷ്യം പറയരുത്, അപ്പനെയും അമ്മയെയും ബഹുമാനിക്ക എന്നീ കല്പനകൾ അറിയുന്നുവല്ലോ? ചെറുപ്പം മുതൽ ഇന്നുവരെയും അവയൊക്കെയും ആചരിച്ചുവരുന്നു എന്ന് സകലവും അറിയുന്ന ദൈവമുമ്പാകെ പറയുന്ന ധനവാന്റെ മുമ്പിൽ നാം എന്തുപറയുന്നു? അവൻ പറഞ്ഞ ആ കാര്യങ്ങൾ നമുക്ക് ഏതൊക്കെ പറയാനാവും? എത്ര നേതാക്കന്മാർക്ക് ഇതു പറയാനാവും. അതിനുശേഷം അവനെ ന്യായം വിധിക്കൂ.

**3. ഒരു കുറവുമാത്രമുള്ള ധനവാൻ**

യേശുപറഞ്ഞു : ഒരു കുറവു നിനക്കുണ്ട്. നാം പലപ്പോഴും ഒരു കുറവുമാത്രമുള്ളവനെ കുറവുകൾ മാത്രമുള്ളവനായി ചിത്രീകരിക്കാറുണ്ട്. എന്നാൽ ലോകരക്ഷകനായ ദൈവം പറയുന്നു, നിനക്ക് ഒരു കുറവുണ്ട് എന്ന്. ഒരു കുറവു മാത്രമുള്ളവൻ അനേകം കുറവുകളുള്ള നമ്മേക്കാൾ എത്രയോ ശ്രേഷ്ഠൻ?

**4. ധനം, ദൈവസന്നിധിയിൽ ചെല്ലാൻ തടസ്സമാകരുത്.**

അവന്റെ ധനം ആണ് ദൈവരാജ്യാന്വേഷിയായ അവനെ നിരാശപ്പെടുത്തിയത്. ധനം ജീവിതത്തിനാവശ്യമാണ്. എന്നാൽ ധനമാണ് ജീവന്നാധാരം എന്നു കരുതരുത്. ഓരോരുത്തർക്കും ദൈവസന്നിധിയിലെത്താൻ തടസ്സമായിരിക്കുന്നത് ഒരോന്നാവാം. ചിലർക്ക് ധനമാവാം, പദവികളാകാം, അഹംഭാവമാവാം, അഹങ്കാരമാകാം, സൗന്ദര്യമാകാം. യേശു പറഞ്ഞു: നിന്റെ കണ്ണ് നിനക്കിടർച്ച വരുന്നുവെങ്കിൽ ചൂഴ്ന്നെടുത്തു കളക. അതിന്റെയർത്ഥം കണ്ണുവേണ്ടായെന്നല്ല, കണ്ണ് ഇടർച്ച വരുത്താനുള്ള ഉപകരണമായി മാറ്റരുത്. സ്വയശോധന ചെയ്ക എന്നതാണ് എന്നെ അലട്ടുന്ന കുറവ്. കുറവ് കേട്ടു മിണ്ടാതെ മടങ്ങാതെ പരിഹരിക്കാനുള്ള ശ്രമമാണു വേണ്ടത്.



കഴിഞ്ഞ ഒരു വർഷമായി മലങ്കരസഭയിലെ ഞായർ ദിന ചിന്തകൾ എഴുതിയിരുന്നത് ഫാ. ജോസഫ് സാമുവേൽ കറുകയിൽ ആണ്. സഭയിലെ പ്രശസ്തനായ സുവിശേഷ പ്രസംഗകനും, ധ്യാനഗുരുവുമാണ് അച്ചൻ. മലങ്കരസഭ പത്രാധിപ സമിതിയംഗം, സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റ് ചെയർമാൻ, ബൈബിൾ സൊസൈറ്റി ഓഫ് ഇൻഡ്യ തിരുവനന്തപുരം പ്രസിഡന്റ്, തിരുവനന്തപുരം യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റ് ഡയറക്ടർ, തുടങ്ങി പല സ്ഥാനങ്ങളും അച്ചൻ വഹിക്കുന്നു. തിരക്കിനിടയിലും ധ്യാനപംക്തിക്കായി സമയം കണ്ടെത്തിയ അച്ചന് മലങ്കരസഭയുടെ കൃതജ്ഞത.

**ഒക്ടോബർ 28.**
**സ്ലീബായ്ക്കുശേഷം ഏഴാം ഞായർ.**
**വി. മത്തായി 5:21 - 26**

യാഗാർപ്പണത്തിനും, പ്രാർത്ഥനയ്ക്കുമായി അടുത്തുവരുന്നവർ ഓർത്തിരിക്കേണ്ട അടിയന്തിരമായ ചില വിഷയങ്ങളിലേക്ക് വിരൽചൂണ്ടുകയാണ് ഇന്നത്തെ വേദഭാഗം.

**1. സഹോദരനോടു ചെയ്യുന്ന അപരാധങ്ങൾ ദൈവമുമ്പാകെ എണ്ണപ്പെടും.**

കൊല ചെയ്താൽ, സഹോദരനെ മൂഢാ എന്നു വിളിച്ചാൽ, നിസ്സാരാ എന്നു വിളിച്ചാൽ ഇവയെല്ലാം ദൈവമുമ്പാകെ എണ്ണപ്പെടുമെന്നും ദൈവമുമ്പാകെ കുറ്റക്കാരായി കണക്കാക്കുമെന്നും നാം എത്ര പേർ ചിന്തിക്കുന്നു. വാക്കുകൊണ്ട്, പ്രവൃത്തികൊണ്ട് എത്രയോ പേരെ നാം കൊല ചെയ്യുന്നു. മറ്റുള്ളവരെ നിസ്സാരരാക്കി, സഹോദരങ്ങളെ മൂഢന്മാരാക്കി നാം എത്രയോ പണികൾ ചെയ്യുന്നു. ഇവയ്ക്ക് മറുപടി പറയേണ്ടിവരും എന്ന് ആരു ചിന്തിക്കുന്നു.

**2. നിരപ്പ് യാഗത്തിനു മുമ്പേ ആവശ്യം.**

വി. കുർബ്ബാനയുടെ പരസ്യാരാധനയിൽ പദവിയിൽ കയറി പ്രാർത്ഥനയാരംഭിക്കുമ്പോൾ ആദ്യം ചെയ്യുന്നത് നിരപ്പിന്റെ പ്രാർത്ഥനയും ശുശ്രൂഷയുമാണല്ലോ (കൈകസ്തൂരി കൊടുക്കുന്ന ശുശ്രൂഷ) എത്രമാത്രം അർത്ഥത്തോടെ അവചെയ്യുന്നു എന്നു മാത്രമേ പരിശോധിക്കേണ്ട



## ഞായർദിന ചിന്തകൾ

തുള്ളു. യാഗത്തേക്കാൾ നിരപ്പ് അഥവാ അനുരഞ്ജനം ദൈവം ആഗ്രഹിക്കുന്നു. പരസ്പര ശണ്ഠയും വിദ്വേഷവും ആരാധനയ്ക്കായി ഒരുങ്ങുമ്പോൾ അലിഞ്ഞു മാറണം.

**3. പ്രശ്നങ്ങൾ വഷളാകുംമുമ്പെ പരിഹരിക്കുക**

പ്രതിയോഗിയോടു നിരക്കുന്നത് കഴിവതും നേരത്തേയാകുന്നതു നന്ന്. താമസിച്ചാൽ പ്രശ്നങ്ങൾ വഷളാകും പിന്നെയായാൽ അവ ന്യായാധിപന്റെ മുമ്പിലും അവിടെ നിന്ന് ചേവകന്റെ മുമ്പിലും, അവർ തടവിലേക്കും പിഴയിലേക്കും ഒക്കെ നയിക്കും. അതിനാൽ വഷളാകും മുമ്പെ പരിഹരിക്കാവുന്നവ പരിഹരിക്കണം. പാമ്പിനെ തല്ലിക്കൊല്ലാൻ പ്രയാസം ഉണ്ടാവും എന്നാൽ പാമ്പിന്റെ മുട്ടയായിരുന്നപ്പോൾ ഒരു ചെറിയ കൊട്ടുകൊടുത്താൽ നശിച്ചു കൊള്ളുമായിരുന്നു. പ്രശ്നങ്ങൾ കൈകാര്യം ചെയ്യേണ്ട സമയം ചെയ്യാത്തതിനാൽ എത്രയോ പ്രശ്നങ്ങൾ നാം വഷളാക്കിയിരിക്കുന്നു.

**4. വൈരാഗ്യം കൂട്ടുന്ന അപരാധികൾക്കും ന്യായവിധിയുണ്ടാകും.**

പ്രശ്നങ്ങൾ വഷളാക്കുന്നതിൽ മുഖ്യ പങ്കുവഹിക്കുന്ന നാരദന്മാർ ഉണ്ട്. അവർക്കും ശിക്ഷയുണ്ട് എന്ന് വിസ്മരിക്കരുത്. സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ എന്ന വചനം ഓർക്കുക. സമാധാനം ഉണ്ടാക്കുവാനാണ്, ഉള്ള സമാധാനം ഇല്ലാതാക്കുകയാകരുത് നമ്മുടെ പ്രധാന ലക്ഷ്യം.

***പ്രശ്നങ്ങൾ വഷളാക്കുന്നതിൽമുഖ്യ പങ്കുവഹിക്കുന്ന നാരദന്മാർ ഉണ്ട്. അവർക്കും ശിക്ഷയുണ്ട് എന്ന് വിസ്മരിക്കരുത്. സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ എന്ന വചനം ഓർക്കുക. സമാധാനം ഉണ്ടാക്കുവാനാണ്, ഉള്ള സമാധാനം ഇല്ലാതാക്കുകയാകരുത് നമ്മുടെ പ്രധാന ലക്ഷ്യം.***

### നവംബർ 4
### കൂദശ്ഈത്തോ
### വി. മത്തായി 16:13 – 23

ഫിലിപ്യാ കൈസര്യായിൽ വെച്ച് കർത്താവ് ശിഷ്യന്മാരോടു ചോദിക്കുന്ന ചോദ്യവും ശീമോൻ പത്രൊസിന്റെ മറുപടിയുമാണ് സഭാ വർഷാരംഭ ഞായറാഴ്ചയായ ഇന്നത്തെ വേദഭാഗം. സഭയുടെ ശുദ്ധീകരണമാണ് കൂദശ്ഈത്തോ എന്ന പദത്തിന്റെ അർത്ഥം സഭയുടെ ശുദ്ധീകരണമെന്നാൽ നമ്മുടെ ശുദ്ധീകരണം തന്നെ.

**1. സ്വയദർശനം നമുക്കാവശ്യം**

കർത്താവ് ശിഷ്യന്മാരോടു ചോദിച്ചു ജനങ്ങൾ മനുഷ്യപുത്രനെ ആർ എന്നു പറയുന്നു? കർത്താവു ചോദിച്ച ഈ ചോദ്യം കർത്താവിന് അഭിപ്രായം കേട്ടു സന്തോഷിക്കാനോ, സ്വയം നന്നാകാനോ വേണ്ടിയല്ല. പക്ഷെ നമുക്ക് ഈ ചോദ്യം പ്രയോജനപ്പെടും. ഭർത്താവ് ഭാര്യയോടും, ഭാര്യ ഭർത്താവിനോടും, നേതാവ് അണികളോടും, വികാരി ജനങ്ങളോടും ഒക്കെ ഈ ചോദ്യം ചോദിച്ചാൽ അവരുടെ അഭിപ്രായങ്ങൾ അറിയാനാവും. പാദസേവകരും, സ്തുതിപാഠകന്മാരും ഒരിക്കലും നമ്മുടെ ശരിയായ അവസ്ഥ പറകയില്ല. അവർ നമ്മെ നന്നാക്കുന്നവരല്ല, നശിപ്പിക്കുന്നവരാണ്. സ്വയദർശനം ഉണ്ടാകാൻ ഈ ചോദ്യങ്ങൾ നമ്മെ സഹായിക്കാം.

**2. ദൈവത്തെ അറിയേണ്ട പോലെ അറിഞ്ഞിട്ടുണ്ടോ?**

ശിമ്മോൻ പത്രൊസ് പറഞ്ഞു ശരിയായ ഉത്തരം. നാട്ടുകാർ പറയുന്നത് മാത്രമല്ല കർത്താവ് ആരാഞ്ഞത്. പിന്നെയോ അനുഭവസ്ഥരായ, ശിഷ്യന്മാർ പറയേണ്ട ഉത്തരം ആണ് കർത്താവിനു കേൾക്കേണ്ടത്. ദൈവത്തെ പിന്തുടരുന്നവർ എന്നഭിമാനിക്കുന്ന നാംതന്നെ അവനെ അറിയേണ്ട വിധം അറിഞ്ഞിട്ടുണ്ടോ? നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു എന്നുത്തരം പറഞ്ഞു. ദൈവത്തെ അറിയേണ്ടവിധം അറിഞ്ഞവൻ–അവനാണ് ഭാഗ്യവാൻ. യേശു പറഞ്ഞു: നീ ഭാഗ്യവാൻ. ലോകത്തിലെ ഏറ്റം വലിയ ഭാഗ്യാവസ്ഥയാണിത്. ദൈവം നമുക്ക് ആര്? പരീക്ഷയിൽ ജയിപ്പിക്കുന്നവർ മാത്രമോ? പണവും വീടും വണ്ടിയും സൂക്ഷിക്കുന്നവൻ മാത്രമോ? മക്കൾക്കു ജോലി ശരിയാക്കുന്നവൻ മാത്രമോ? അസുഖം മാറ്റുന്നവൻ മാത്രമോ?

**3. ക്രൂശുകൂടാതെ രക്ഷ സാദ്ധ്യമല്ല.**

കർത്താവ് ക്രൂശുമരണത്തിനു വിധേയനാകും എന്നറിയച്ചപ്പോൾ പത്രൊസ്, കർത്താവേ അതു സംഭവിക്കരുതേ എന്ന് അപേക്ഷിക്കുന്നു. ദൈവത്തോടുള്ള സ്നേഹത്തിന്റെ പ്രകടനമാകാം ഈ പ്രസ്താവന. എന്നാൽ ക്രൂശു കൂടാതെ രക്ഷയില്ല എന്ന സത്യം കർത്താവ് ഉറപ്പിക്കുന്നു. യേശു ക്രൂശിതനാകരുത് എന്ന് ചിന്തപോലെ തന്നെ നമ്മുടെയും ആഗ്രഹം അഥവാ പ്രാർത്ഥനകൾ, വേദനകൾ കൂടാതെ, കഷ്ടതകൾ കൂടാതെയുള്ള രക്ഷയാണ്. അതു സാധ്യമല്ല. രക്ഷയുടെ ഭാഗമാണ് ക്രൂശ്. ത്യാഗമില്ലാതെ വീണ്ടെടുപ്പില്ല. താഴാതെ ഉയർത്താനാവില്ല.

**4. പത്രൊസ് എന്ന പാറയും സാത്താനും**

പത്രൊസ് പാറയാണെന്നും അതിനാൽ സഭയുടെ ശില്പിയും സൂക്ഷിപ്പുകാരനും പത്രൊസ് ആണെന്നും വ്യാഖ്യാനിക്കുന്നവർ ഉണ്ട്. അക്ഷരാർത്ഥമാണ് എങ്കിൽ ഇതേ വേദഭാഗത്തുതന്നെ കർത്താവു പത്രൊസിനെ സാത്താനേ എന്നു വിളിച്ചു. അപ്പോൾ സഭയുടെ ശില്പി സാത്താനാണോ? പത്രൊസ് ഏറ്റു പറഞ്ഞ വിശ്വാസം സഭാമക്കൾ ഏറ്റുപറയേണ്ടതാണ്. സഭയുടെ അടിസ്ഥാനം വിശ്വാസമാണ് അതിന്മേലാണ് സഭ പണിയപ്പെട്ടിരിക്കുന്നത്. കർത്താവ് ക്രൂശിൽ കയറരുത് എന്ന ചിന്ത പിശാചിന്റേതാണ്. കാരണം ക്രൂശിതനായാൽ പരാജയപ്പെടുന്നത് പിശാചാണ്. അതിനാൽ 'പാറ' യും സാത്താനും എന്ന രണ്ടു പ്രസ്താവനകളും അക്ഷരാർത്ഥത്തിലുള്ളതല്ല. ആശയത്തിലാണ്.

## നവംബർ 11
## ഹൂദോസ്– ഈത്തോ
## വി. യോഹന്നാൻ 10:22–38

സഭയുടെ പ്രതിഷ്ഠ എന്നർത്ഥമുള്ള ഹൂദോസ്–ഈത്തോ ഞായറാഴ്ചത്തെ വേദവായന യരുസലേമിൽ പ്രതിഷ്ഠോത്സവം നടന്നപ്പോൾ യേശുവിനോട് യഹൂദന്മാർ ചോദിക്കുന്നു നീ ആരാണെന്ന് സ്പഷ്ടമായി പറക. കർത്താവ് അതോടനുബന്ധിച്ച് നൽകുന്ന ചില വെളിപ്പെടുത്തലുകളാണ് ഇന്നത്തെ ചിന്താവിഷയം.

**1. പ്രവൃത്തികളാണ് ഏറ്റവും വലിയ സാക്ഷ്യം.**

യേശുക്രിസ്തു പറഞ്ഞു, ഞാൻ നിങ്ങളോടു പലതും പറഞ്ഞു എന്നാൽ നിങ്ങൾ അതൊന്നും വിശ്വസിച്ചില്ല. എന്നാൽ എന്റെ പ്രവൃത്തികൾ കാണുക. അതാണ് ഞാൻ ആരാണെന്നുള്ളതിന്റെ സാക്ഷ്യം. നമ്മുടെ പ്രസംഗങ്ങളും, സേവനങ്ങളുമെല്ലാം ദൈവസാക്ഷ്യങ്ങളായിരിക്കണം. സാക്ഷ്യമില്ലാത്ത പ്രസംഗങ്ങൾ വെറും വാചകങ്ങളായി മാറുന്നു. എന്റെ പ്രവൃത്തികളാണ് എന്റെ സാക്ഷ്യം എന്ന് നമുക്ക് പറയാൻ കഴിയണം. ഏഴുശെമ്മാശ്ശന്മാരെ തെരഞ്ഞെടുത്തപ്പോൾ പറഞ്ഞു, ആത്മാവും സാക്ഷ്യവുമുള്ള ഏഴുപേരെ നിങ്ങൾതന്നെ തെരഞ്ഞെടുക്കണം. സാക്ഷ്യം നഷ്ടപ്പെടുത്തുന്ന പ്രവർത്തനങ്ങൾ മൂലം ദൈവനാമം പലപ്പോഴും ദുഷിക്കപ്പെടുന്നു.

**2. കർത്താവു നല്ലയിടയനാകുന്നു.**

നല്ലയിടയൻ ആടുകൾക്കുവേണ്ടി ജീവനെ കൊടുക്കുന്നു. ആടുകൾ അവന്റെ ശബ്ദം കേൾക്കണം. അവനെ അനുഗമിക്കയും വേണം. പല ശബ്ദങ്ങളുടെ ബഹളത്തിൽ ഇടയന്റെ ശബ്ദം തിരിച്ചറിയാതെ പോകരുത്.

**3. അനുഗമിക്കുന്ന ആടുകൾക്ക് നിത്യജീവൻ നൽകുന്നു.**

ആടുകൾക്ക് ആഹാരം നൽകുന്നതു മാത്രമല്ല, നിത്യജീവൻ നൽകുന്നു. ശവപ്പെട്ടിവരെ നീണ്ടുനിൽക്കുന്ന ഒരു ജീവിതമല്ല, അതിലുപരിയായ ജീവനാണ് അവൻ നൽകുന്ന ജീവൻ. അവനിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും.

**4. ശത്രുവിന്റെ കയ്യിൽ നിന്ന് അവൻ വിടുവിക്കുന്നു.**

ശത്രുക്കൾ മുമ്പാകെ മേശയൊരുക്കുകയും ശത്രുവിന്റെ കയ്യിൽ നിന്നു വിടുവിക്കയും ചെയ്യുന്ന ഇടയനാണവൻ.

**5. ദൈവമായിരിക്കെ മനുഷ്യനായവനെ മനസ്സിലാക്കാതെ പോയവർ.**

നീ മനുഷ്യനായിരിക്കെ സ്വയം ദൈവമാക്കുന്നതു കൊണ്ടാണ് ഞങ്ങൾ നിന്നെ കല്ലെറിയുന്നത് എന്നതാണ് യഹൂദരുടെ ആക്ഷേപം. എന്നാൽ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായവനെ മനസ്സിലാകാതെ പോയതാണ് അവരുടെ പ്രശ്നം.

പ്രതിഷ്ഠോത്സവദിനമായ ഇന്ന് നമുക്ക് നല്ല ഇടയനായ അവന്റെ കയ്യിലെ ഇണങ്ങിയ ആടുകളായി പുനഃപ്രതിഷ്ഠ ചെയ്യാം.





22-ാം പേജിൽ നിന്നു തുടർച്ച

യിരിക്കണം. പക്ഷേ നമ്മുടെ പരിശ്രമങ്ങളെ അനുഗ്രഹിക്കേണ്ടത് ദൈവമാണ്. ചിലപ്പോൾ നമ്മൾ ഒരു പ്രത്യേക ലക്ഷ്യം മുൻ നിർത്തി പ്രവർത്തിക്കും. ആ പ്രവൃത്തിയുടെ ഫലം നാം ആഗ്രഹിക്കുന്നതായിരിക്കില്ല. അതിനാൽ നിരാശപ്പെടേണ്ട കാര്യമില്ല. എന്നാൽ ദൈവത്തെ സ്നേഹിക്കുന്നവർക്ക്, നിർണ്ണയ പ്രകാരം വിളിക്കപ്പെട്ടവർക്കു തന്നേ സകലവും നന്മക്കായി കൂടി വ്യാപരിക്കുന്നു എന്നു നാം അറിയുന്നു. (റോമ 8:28).

എഞ്ചിനീയർ ആകാൻ ആഗ്രഹിക്കുന്നവർക്കു ബാങ്കിൽ ജോലികിട്ടുന്നു. അവർ ചാർട്ടേർഡ് അക്കൗണ്ടന്റ് പരീക്ഷ പാസായി ബാങ്ക് ഓഫീസർ ആകുന്നു. ഒരു എഞ്ചിനീയർക്കു പൊള്ളുന്ന വെയിലത്തു ജോലി ചെയ്യേണ്ടിവരുന്നതിനെക്കാൾ സുഖമായി ഒരു കെട്ടിടത്തിൽ ഇരുന്നു ജോലി ചെയ്തു ശമ്പളം വാങ്ങിക്കാൻ സാധിക്കുന്നതിനാൽ അവർക്കു സന്തോഷിക്കാം. അതുപോലെ ഡോക്ടർ ആകാൻ ആഗ്രഹിക്കുന്നവർ ആ ലൈനിൽ വരാൻ സാധിക്കാതെ പോയാൽ അതിലും നല്ല വഴി ദൈവം കരുതിവെച്ചിട്ടുണ്ടെന്നു സമാധാനപ്പെട്ടാൽ മതി.

### 4) സ്ഥിരതയോടെ ഓടുക (എബ്രാ. 12:1):-

ഒരു കായികാഭ്യാസിക്ക് ആവശ്യമായ പല അടിസ്ഥാന ഗുണങ്ങളുമുണ്ട്. ഒന്നാമതു പരിശീലനം. എത്ര കൂടുതൽ അവർ പരിശീലിക്കുന്നുവോ അത്രയും കൂടുതൽ പ്രാഗൽഭ്യം ലഭിക്കുന്നു. പ്രശസ്ത ആസ്ത്രേലിയൻ ക്രിക്കറ്റ് താരമായ ആർതൻ മെയിലി കുട്ടിക്കാലത്ത് തെരുവുകളിൽ ഒഴിഞ്ഞ സിഗററ്റ് ടിന്നുകളുപയോഗിച്ച് കളിക്കുമായിരുന്നു. അദ്ദേഹം ഒരു പ്രശസ്ത ക്രിക്കറ്റ് കളിക്കാരനായിത്തീർന്നു. ഡമസ്തനിസ് എന്ന വിഖ്യാത ഗ്രീക്ക് വാഗ്മി ഒരിക്കൽ വിക്കനായിരുന്നു. അദ്ദേഹം വായ്ക്കകത്ത് ചെറിയ പാറക്കല്ലുകളിട്ട് സംസാരിച്ചു പരിശീലിച്ചു. സുവിശേഷപ്രസംഗകനായ സി.റ്റി. സ്റ്റഡ് ഒരിക്കൽ ഒരു ക്രിക്കറ്റ് കളിക്കാരനായിരുന്നു. അദ്ദേഹം തന്റെ മുറിയിൽ ഉണ്ടായിരുന്ന ഒരു വലിയ മുഖകണ്ണാടിക്കു മുമ്പിൽ നിന്ന് നേരിട്ടു ബാറ്റ്ചെയ്തു പരിശീലനം നടത്തി. പ്രശസ്ത പീയാനോ വായനക്കാരനും ഗാനരചയിതാവുമായ ബിഥോവൻ മണിക്കൂറുകളോളം നിരന്തര പരിശീലനവും കഠിനാദ്ധ്വാനവും കൊണ്ടു മാത്രമായിരുന്നു പതിനെട്ടാമത്തെ വയസ്സിൽ ലോകത്തെ അതിശയിപ്പിക്കത്തക്ക സംഗീത വൈഭവം നേടിയത്.

ഇനിയും നമുക്ക് വേദപുസ്തകത്തിലെ ചില വീരപുരുഷന്മാരെക്കുറിച്ചു മനസ്സിലാക്കാം. ശമുവേൽ ബാലനായിരുന്നപ്പോൾ അവൻ ഏലിയെ പ്രസാദിപ്പിച്ചും ദൈവത്തിനു ചെറിയ സേവനം അനുഷ്ഠിച്ചും ദേവാലയത്തിൽ വളർന്നു. അതിനാൽ അവൻ ദൈവത്തിനും മനുഷ്യനും പ്രീതിയുള്ളവായി വളർന്നു.

ദാനിയേൽ ബാബിലോണിലായിരുന്നപ്പോൾ തന്റെ സത്ഗുണങ്ങളും ശീലങ്ങളും ശ്രദ്ധാപൂർവ്വം തുടർന്നു. അങ്ങനെ ദൈവ പ്രീതിയുള്ളവനായി (ദാനി 10:19). ആ അപരിചിത നാട്ടിൽ രാജഭോജനത്താൽ തനിക്ക് അശുദ്ധി വരുത്തുകയില്ലെന്നും വിശുദ്ധിയോടെ കഴിയുമെന്നും അവനുറച്ചു. (ദാനി 1:8). തന്റെ ജീവനെതിരായി ഒരു ഗൂഢാലോചന നടക്കുന്നുവെന്നറിഞ്ഞ് അദ്ദേഹം ദിവസേന മൂന്നു പ്രാവശ്യം ദൈവത്തിനു മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിച്ചു. (ദാനി 6:10). അചഞ്ചലനായി ഉറച്ചു നിന്നതിനാലാണ് എല്ലാ പരീക്ഷണങ്ങളിലും വിജയിക്കുവാൻ കഴിഞ്ഞത്.

നമ്മുടെ കർത്താവ് വെറും പന്ത്രണ്ടു വയസ്സ് പ്രായമുള്ളപ്പോൾ അദ്ദേഹത്തിന്റെ അറിവും പാണ്ഡിത്യവും കൊണ്ട് ദേവാലയത്തിലെ ജ്ഞാനികളെ അതിശയിപ്പിച്ചു. വേദപ്രമാണം അത്രയ്ക്കു പാരായണം ചെയ്താലേ അവരോട് തർക്കിക്കുവാൻ സാധിക്കുകയുള്ളൂ. പലപ്പോഴും രാത്രി മുഴുവനും മലമുകളിലിരുന്ന് ദൈവത്തോട് പ്രാർത്ഥിച്ചു. (ലൂ. 6:12).

വലിയൊരു പ്രാർത്ഥനാ പുരുഷനായ ജോർജ്ജ്മുള്ളർ എന്നും അതിരാവിലെ എഴുന്നേറ്റു മണിക്കൂറുകളോളം വേദപുസ്തക പാരായണത്തിലും പ്രാർത്ഥനയിലും വ്യാപൃതനാകുമായിരുന്നു. തന്മൂലം അദ്ദേഹത്തിന്റെ വിശ്വാസം വർദ്ധിച്ചു അത്യത്ഭുതകരമാം വിധം അദ്ദേഹത്തിന് ആയിരക്കണക്കിന് അനാഥരെ പോറ്റുവാൻ കഴിവുണ്ടായി.

കുഞ്ഞുങ്ങളേ നിങ്ങൾ ദൈവത്തിനു വേണ്ടി ഒരു കായികാഭ്യാസിയായിത്തീരുമോ? നിങ്ങൾ യേശുവിനുവേണ്ടിയുള്ള ഓട്ടമത്സരത്തിൽ വിജയികളാകണമെങ്കിൽ ഇപ്പോൾ മുതൽ അദ്ദേഹത്തിന്റെ വചനങ്ങൾ ശരിക്കു പഠിക്കണം. ദാവീദ് രാജാവ് എഴുതിയത് "നിന്റെ വചനം എന്റെ കാലിനു ദീപവും എന്റെ പാതയ്ക്കു പ്രകാശവും ആകുന്നു." (സങ്കീ 119:105) ദൈവത്തോട് ക്രമമായും ആത്മാർത്ഥമായും പ്രാർത്ഥിക്കുവാനുള്ള ശീലവും നിങ്ങൾ വളർത്തിയെടുക്കണം. എങ്കിൽ വിജയം നിങ്ങളുടേതായിരിക്കും നിശ്ചയം.

●

കവിത

## അനുതാപത്തിൻ മസുമൂറാകൾ -2
## 32-ാം സങ്കീർത്തനം

**കെ. സി. ഏബ്രഹാം, വെള്ളൂർ**

*രീതി:- കണ്ണുനീർ താഴ്‌വരയിൽ*
*ഞാനേറ്റം വലഞ്ഞീടുമ്പോൾ*

പാപക്ഷമ ലഭിച്ചോർ ഭാഗ്യമണഞ്ഞവരാം
ഉള്ളിൽ കപടമെന്യെ വാഴുന്നോനും ഭാഗ്യവാൻ

1. മൗന ഞരക്കത്തിനാൽ അസ്ഥിയിൽ ക്ഷയമേറി
രാപകൽ നിൻ കൈയെന്നിൽ ഭാരമേറ്റാ ചുമത്തി
പാപത്തെ മറയ്ക്കാതെ ഏറ്റു പറഞ്ഞ നേരം
കർത്താനെൻ പാപഭാരം നീക്കിക്ഷമയരുളി
പാപ......

2. ലഭ്യമാം വേളകളിൽ കർത്തനോടർത്ഥിക്കുകിൽ
ഏറിയ നാശമതും വിട്ടൊഴിഞ്ഞകന്നു മാറും
കഷ്ടത നീക്കിയെന്നെ രക്ഷയാം കോട്ട തന്നിൽ
മാർഗ്ഗ ദീപം തെളിച്ച് സദ്ബുദ്ധിയരുളീടും
പാപ......

3. ദുഷ്ടനു വേദനയും ശിഷ്ടനു വൻദയയും
ദൈവിക നിർണ്ണയമാം; പ്രാപിച്ചീടും നിശ്ചയം
നീതിപരന്മാരേ! ദൈവത്തിൽ മോദിക്കുവിൻ
ചിത്തത്തിൽ ശുദ്ധിയുള്ളോർ ഘോഷിച്ചാനന്ദിക്കട്ടെ
പാപ........

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി–682 308

## ചോദ്യം

### (1 കോരിന്ത്യർ – 5, 6)

1. സഭാ ദോഷ നടപടിയുമായി ജീവിക്കുന്നവരെ എന്തു ചെയ്യ ണമെന്നാണ് വി. പൗലോസ് പറയുന്നത്?
2. നമ്മുടെ പെസഹാകുഞ്ഞാട് ആര്? എങ്ങനെ ഈ ഉത്സവം ആചരിക്കണം?
3. "ദുർന്നടപ്പുകാരോടു സംസർഗ്ഗം അരുതു". എന്നതിൽ ദുർന്നടപ്പുകാർ ആരെന്ന് വ്യക്തമാക്കുക?
4. മുടക്കപ്പെട്ടവരെ ചില വിശ്വാസികൾ വിവാഹ വിരുന്നിന് ക്ഷണിക്കാറില്ല. എന്തുകൊണ്ട്?
5. വിശ്വാസികൾ വ്യവഹാരത്തിന് പോകുന്നത് ന്യായമോ?
6. സഭ കേസ്സ് നടത്തുന്നത് ശരിയാണോ? (ഉത്തരം രണ്ടു വാചകത്തിൽ കവിയരുത്)
7. ലോകത്തേയും ദൂതന്മാരെയും വിധിക്കുവാൻ കഴിവുള്ള വർ ആര്?
8. അന്യായം ചെയ്യുന്നവരുടെ കൂലി എന്ത്?
9. നിങ്ങളുടെ ശരീരങ്ങൾ എന്താകുന്നു എന്നാണ് ശ്ലീഹ പറയുന്നത്?
10. നിങ്ങളുടെ ശരീരം കൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തുവിൻ എന്നു പറയുവാനുള്ള കാരണം എന്ത്?

## ഉത്തരം

### (1 കൊരിന്ത്യർ – 3,4)

1. (3:2) ഭക്ഷണമല്ല, പാൽ അത്രേ ഞാൻ നിങ്ങൾക്ക് തന്നത്; ഭക്ഷിപ്പാൻ നിങ്ങൾക്ക് കഴിവില്ലായിരുന്നു.
2. തങ്ങൾക്ക് കർത്താവ് നല്കിയപോലെ നിങ്ങൾ വിശ്വസിപ്പാൻ കാരണമായി തീർന്ന ശുശ്രൂഷക്കാർ (3:5)
3. ആകയാൽ വളരുമാറാക്കുന്ന ദൈവമല്ലാതെ നടുന്നവനും നനയ്ക്കുന്നവനും ഏതുമില്ല. (3:7)
4. ഞങ്ങൾ ദൈവത്തിന്റെ കൂട്ടുവേലക്കാർ, നിങ്ങൾ ദൈവത്തിന്റെ കൃഷി, ദൈവത്തിന്റെ ഗൃഹ നിർമ്മാണം. (3:9)
5. തെറ്റ്. യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറ്റൊന്ന് ഇടുവാൻ ആർക്കും കഴിയില്ല.
6. ദൈവ മന്ദിരം വിശുദ്ധമല്ലോ; നിങ്ങളും അങ്ങനെ തന്നേ. (3:17)
7. ക്രിസ്തുവിന്റെ ശുശ്രൂഷക്കാരും ദൈവമർമ്മങ്ങളുടെ ഗൃഹവിചാരകന്മാരും ആയിട്ടു കരുതണം. (4:1)
8. (4:12) – സ്വന്ത കൈയാൽ വേല ചെയ്ത് അദ്ധ്വാനിക്കുന്നു..... ദൂഷണവാക്ക് കേട്ടിട്ട് നല്ല വാക്ക് പറയുന്നു.
9. (4:15) നിങ്ങൾക്ക് ക്രിസ്തുവിൽ 10000 ഗുരുക്കന്മാർ ഉണ്ടെങ്കിലും പിതാക്കന്മാർ' ഏറെയില്ല. ക്രിസ്തുവിൽ ഞാനല്ലോ നിങ്ങളെ സുവിശേഷത്തിൽ ജനിപ്പിച്ചത്.

## *എല്ലാ ഉത്തരങ്ങളും ശരിയാക്കിയവർ*

### *ജൂലൈ ലക്കം*

1. എലിസബത്ത് തമ്പി, H.B.117 ശിഖ, കൊച്ചി. 36
2. മോളി മാത്യു, നാരങ്ങാനം
3. അന്നമ്മ മത്തായി, XIII/70 നേതാജി റോഡ്, ആലുവ
4. ആലീസ് അബ്രഹാം, 19. N.S.R Road കോയമ്പത്തൂർ

### *ആഗസ്റ്റ് ലക്കം*

1. ടിമ്പിൾ ചാക്കോ, തേവർവാലിൽ, റാന്നി
2. മാത്യൂസ് പുരയ്ക്കൽ, തുഗ്ളക്ക്ബാദ്, ഡൽഹി–62
3. അന്നമ്മ ശാമുവൽ, ദൻപുരി, മദ്ധ്യപ്രദേശ്.
4. ജൂലി പി. വി. പുളിക്കൽ, കണ്ണൂർ
5. റേച്ചൽ അലക്സ് സാർ, പിംപരി, പൂന
6. ലാലി വത്സൻ, പുരക്കൽ, നിരണം
7. ഏലിയാമ്മ ഫിലിപ്പ്, മയൂർ വിഹാർ I, ഡൽഹി – 91
8. ഡി. മാത്യൂസ്, പ്ലോട്ട് നം. 8–114, ചെന്നൈ.
9. ഏലിയാമ്മ അബ്രഹാം, നോർത്തുകളമശ്ശേരി, എറണാകുളം
10. ലീലാമ്മ തോമസ്, ഉല്ലാസ് നഗർ, മുംബൈ.
11. കുഞ്ഞുമോൾ പൊന്നു, ജഗഡല്ലപൂർ, 494001
12. ആലീസ് അബ്രഹാം, അന്താദ്യത്ത്, കോയമ്പത്തൂർ,
13. പിജി മാത്യു, കോയംബീഡ്, ചെന്നൈ
14. അന്നമ്മ മത്തായി, നേതാജി റോഡ്, ആലുവ. 683101
15. ഏ. എം. ശമുവേൽ, ആശാരിയേത്ത്, കൊല്ലം. 8
16. ടി. എബ്രഹാം, തടത്തിൽ, പത്തനംതിട്ട
17. തങ്കമ്മ ആന്റണി, കോടിയാറ്റ്, വരോട്, ഒറ്റപ്പാലം
18. ഏലിയാമ്മ പൗലോസ്, മണലിൽ, വയനാട്
19. അജി പ്ലാൻന്തറ, ചെങ്ങന്നൂർ.
20. മേരി ജോണിക്കുട്ടി; KRIBHOC Township, സൂററ്റ്
21. ഷൈനി തോമസ്, E-66 IIIrd floor, Lavkushvihar, Indore.
22. ലൂസ് അലക്സാഡർ, ഗോന്ദൻ പട്ടണം, A.N. കോളനി, ചെന്നൈ.
23. മോളി മാത്യു, നാരങ്ങാനം
24. അന്നമ്മ ചാക്കോ, മുരിങ്ങാശ്ശേരി, വടക്കാഞ്ചേരി
25. ഏലിശബേത്ത് മാത്യു, N-3/422 IRC Village ബുവനേശ്വർ, ഒറിസ
26. ഗീവർഗീസ് ബിനു; മുണ്ടുകുഴിയിൽ, അമരാപുരം,ചങ്ങനാശ്ശേരി
27. ഷാജി മാമ്മൻ മാത്യു, നെയ്ശേരിൽ കുട്ടമ്പേരൂർ
28. സാറാമ്മ തമ്പി, വാലയിൽ, A-138. T.N. H.B. Colony കോയമ്പത്തൂർ
29. അനില ഉമ്മൻ, പി.വി. പുത്തൻവീട്, കുളനട
30. യാസ്മിൻ ജോർജ്ജ്, പന്തപ്ലാക്കൽ, ആലുവ.

# മാർ അപ്രേം, ആധ്യാത്മിക സങ്കീർത്തനം

## മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത

"മാർ അപ്രേം, ആദ്ധ്യാത്മിക സങ്കീർത്തനം" എന്ന ശീർഷകത്തിൽ Roy International Providential publication പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പുസ്തകം കണ്ടു. സൗജന്യമായി ഇത് വിതരണം ചെയ്യുന്നതായി അറിയുന്നു. വി. എം. കുര്യൻ ആണ് തർജ്ജമ ചെയ്തിരിക്കുന്നത്. വളരെ നല്ല പുസ്തകമാണ്. ഉദാഹരണമായി "നമ്മുടെ രക്ഷകൻ–ദൈവവും മനുഷ്യനും" എന്ന ശീർഷകത്തിൽ (പേജ് 71–74) കൊടുത്തിരിക്കുന്നത് അത്യന്തം സുന്ദരമായിരിക്കുന്നതുപോലെ ചില ചില്ലറ തെറ്റുകൾ വന്നു കൂടിയിരിക്കുന്നത് ചൂണ്ടിക്കാണിക്കട്ടെ.

1) ദൈവമാതാവിനോടുള്ള പ്രാർത്ഥന എന്ന ശീർഷകത്തിൽ കൊടുത്തിരിക്കുന്നതിൽ കാമാതുരമായ എന്റെ മനസ്സിനെ കഴുകി ശുദ്ധീകരിക്കണമെ......................... എന്റെ മനസ്സിന് സുബോധവും വിവേചന ശക്തിയും നൽകണമെ. (പേജ് 92) എന്ന് പറയുന്നത് ഭംഗികേടാണ്. വേദശാസ്ത്രപരമായ തെറ്റുമാണ് "നിന്റെ പ്രാർത്ഥനകളാൽ ഇവയെല്ലാം ലഭിക്കുമാറാകണമേ" എന്ന് പറയുന്നതിൽ തെറ്റില്ല.

2) "സഹായിക്കാൻ ഓടിയെത്തുന്ന മാതാവ്, എന്ന ശീർഷകത്തിൽ ഇങ്ങനെ പറയുന്നു "അവിടുന്നൊഴികെ മറ്റൊരു സ്ഥാനവും എനിക്കില്ല. അവിടുന്ന് മാത്രമാണ് എന്നെ ആശ്വസിപ്പിക്കുവാനും ശീഘ്രത്തിൽ എന്നെ ന്യായീകരിക്കുവാനും കഴിയുന്ന ആൾ. അങ്ങയിൽ ഞാൻ പ്രത്യാശവയ്ക്കുന്നു. ഇവിടെ കർത്താവേശുമിശിഹായെക്കാളും ഉയർന്ന സ്ഥാനം മാതാവിന് നൽകുന്നു.

3) "മാർഗ്ഗദർശനം നൽകുന്ന മാതാവിനോട്" എന്ന ശീർഷകത്തിൽ താഴെപറയുന്നവ സ്വീകാര്യമല്ല "എന്റെ സർവ്വ പ്രത്യാശയും ഞാൻ അങ്ങയിൽ സമർപ്പിക്കുന്നു. സ്വർഗ്ഗത്തിന്റെ എല്ലാ അധികാരങ്ങളെക്കാളും അവിടുന്ന് വലിയ ശക്തിയാകയാൽ ഞാൻ അങ്ങയിൽ വിശ്വസിക്കുന്നു. അവിടുന്ന് എല്ലാറ്റിനെയും ഭരിക്കുന്ന ദൈവമാതാവാകുന്നു. (page 141)

4) "അനുതാപത്തിനുള്ള പ്രാർത്ഥന" എന്ന ശീർഷകത്തിൽ ദൈവമാതാവിനെ സംബോധന ചെയ്ത് ഇപ്രകാരം പറയുന്നു. "ലോകവിമോചകനെ ഗർഭ പാത്രത്തിൽ വഹിച്ച അങ്ങേയ്ക്കു മാത്രമേ, എന്റെ അഴിക്കാനാവാത്ത കെട്ടുകളെ അഴിക്കാൻ കഴിയൂ." (page 217)

A. Thomas

Aji Mathew & Sheeja Aji
Sharjah

Moncy Mathew
Rewa

21-ാം പേജിൽ നിന്നു തുടർച്ച

ചികിൽസ ആവശ്യമോ ഉണ്ടെങ്കിൽ അതിന് ക്രമീകരണങ്ങൾ ചെയ്യുക, കുട്ടികൾക്ക് പോഷകാഹാരം വിതരണം ചെയ്യുക, പോളിയോ വാക്സിൻ യഥാസമയം ഗ്രാമീണ കുട്ടികൾക്ക് ലഭ്യമാക്കുക, ആരോഗ്യപരിപാലനം, ശുചിത്വം മുതലായ കാര്യങ്ങളിൽ ജനങ്ങളെ ഉൽബുദ്ധരാക്കുക, ചെറുകിട നിക്ഷേപങ്ങൾക്ക് ഗ്രാമീണ ഗ്രൂപ്പുകളെ പ്രോത്സാഹിപ്പിക്കുക, മഴക്കാലത്തെ കൃഷിപ്പണികൾ കഴിഞ്ഞാൽ 6 മാസം ജോലിരഹിതരാകുന്ന അനേകർക്ക് സ്വയം തൊഴിൽ കണ്ടെത്താൻ സഹായിക്കുക എന്നിങ്ങനെ നിരവധി പരിപാടികളിലൂടെ അധഃസ്ഥിതരായ ആയിരമായിരങ്ങളുടെ ഉന്നമനം സാദ്ധ്യമാണെന്ന് ഇതുവരെയുള്ള അനുഭവത്തിൽ നിന്ന് മിഷന് ബോധ്യമായി കഴിഞ്ഞിട്ടുണ്ട്. നമ്മുടെ സഭ ഈ രംഗത്ത് കൂടുതൽ ശ്രദ്ധപതിപ്പിച്ചാൽ രാഷ്ട്ര പുരോഗതിക്ക് നാം നൽകുന്ന മഹത്തായ സംഭാവനയായിരിക്കും ആയത്. സഭയുടെ മഹത്തായ മിഷൻ പ്രവർത്തനവും.

മന്ദിരങ്ങൾ നിർമ്മിച്ച് അതിനുള്ളിൽ നിർഭാഗ്യരും അശരണരുമായ കുറച്ച് ആളുകളെ സംരക്ഷിക്കുന്ന ആതുരസേവനമേ ഇന്ന് നമ്മുടെ സഭയ്ക്കുള്ളു. ആയതിന് ആവശ്യമായി വരുന്ന ചെലവ് ഭീമമായ സംഖ്യയാണ്. ആകയാൽ അർഹരായ ജനകോടികളിൽനിന്ന് ഏതാനും പേരെ സ്ഥാപനത്തിൽ സംരക്ഷിച്ച് സാതൃപ്തരായി, ശേഷിക്കുന്ന മഹാ ഭൂരിപക്ഷത്തിനു നേരെ കണ്ണടയ്ക്കാനല്ല സഭ ശ്രമിക്കേണ്ടത്. ഇതര സഭാവിഭാഗങ്ങൾ ഇത്തരത്തിലുള്ള ജീവകാരുണ്യപ്രവർത്തനങ്ങൾ ചെയ്യുന്നതിനോടൊപ്പം ഈ ഗണത്തിൽ പെടുന്നവരുടെ എണ്ണം വർദ്ധിക്കാതിരിക്കാൻ സാധുക്കളുടെ മദ്ധ്യത്തിലേക്കിറങ്ങിച്ചെന്ന് അവരുടെ ഉന്നമനത്തിനായി നിസ്വാർത്ഥ സേവനം നിർവ്വഹിക്കുന്നു. ഇതു നാമും അനുവർത്തിക്കാൻ കടപ്പെട്ടവരായി ചിന്തിപ്പാൻ സഭയ്ക്ക് സാധിക്കണം. 50 അശരണരെ സ്ഥാപനത്തിൽ സംരക്ഷിപ്പാൻ വേണ്ടിവരുന്ന പണച്ചെലവു കൊണ്ട് 50 ഗ്രാമങ്ങളിലെ അനേകായിരങ്ങളെ ദാരിദ്ര്യ രേഖയ്ക്ക് മുകളിലേക്ക് കൈപിടിച്ചു കയറ്റുവാൻ കഴിഞ്ഞാൽ അശരണരുടെ സംഖ്യ അത്രയും കുറഞ്ഞു കിട്ടും എന്നത് നിസ്സാരകാര്യമല്ല. ഇതിന് സേവന സന്നദ്ധതയുള്ള അനേകം യുവതീയുവാക്കളെ സഭയിൽ കണ്ടെത്താൻ സാധിക്കണം. ബ്രദേഴ്സും, കന്യാസ്ത്രീകളും, മിഷൻ പ്രവർത്തനം വൈദിക വേലയായി തിരഞ്ഞെടുക്കുന്ന വൈദികരുമുള്ള സഭാ വിഭാഗങ്ങൾ ഈ മഹത്തായ സേവനരംഗത്ത് ചെയ്യുന്ന ഫലപ്രദമായ പ്രവർത്തനങ്ങൾ മലങ്കര സഭയ്ക്കും ചെയ്യുവാൻ കഴിയുമെന്ന് മക്കോഡിയാ വില്ലേജ് മിഷന്റെ അനുഭവജ്ഞാനം സാക്ഷിക്കുന്നു. ഇതൊരു വെല്ലുവിളിയായി അംഗീകരിക്കാൻ മലങ്കരസഭയിലെ യുവതലമുറ തയ്യാറാകുമോ?

വികസന പാതയിൽ മുന്നോട്ടു നീങ്ങുന്ന മക്കോഡിയ വില്ലേജ് മിഷന് അടിസ്ഥാന സൗകര്യങ്ങൾ ഇപ്പോൾ പരിമിതമാണ്. ഈ കുറവു നികത്താൻ ഒരു മാസ്റ്റർ പ്ലാൻ തയ്യാറാക്കി നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിച്ചിരിക്കുകയാണ്. 10-20 പേർക്കെങ്കിലും ഈ സെന്ററിൽ താമസിച്ച് പ്രവർത്തിപ്പാനുള്ള സൗകര്യങ്ങൾ ഉണ്ടാവണം. ചെറിയ ഒരു ആശുപത്രി കെട്ടിടം, അതിനുള്ള സ്റ്റാഫ് കോർട്ടേഴ്സ്, ഗ്രാമങ്ങളിൽ രോഗചികിൽസ നടത്താൻ മൊബൈൽ ഡിസ്പെൻസറിക്കുള്ള വാൻ, സെന്ററിൽ നിന്ന് 80 കിലോമീറ്റർ വരെ ദൂരത്തിൽ സ്ഥിതിചെയ്യുന്ന ഗ്രാമങ്ങളിലെ പ്രവർത്തനങ്ങൾക്കായി വർക്കേഴ്സിനു പോയി വരുവാൻ 10 മോട്ടോർ ബൈക്ക്സ്, U.K. Missionary -മാർ 100 കൊല്ലം മുമ്പ് പണിയിച്ച ബൃഹത്തായ മിഷൻ ബംഗ്ലാവിന്റെ അറ്റകുറ്റപ്പണികളും പുനർനിർമ്മാണവും മൊത്തം 40 ലക്ഷം രൂപയാണ് ചിലവ് പ്രതീക്ഷിക്കുന്നത് സഭാസ്നേഹികളും മിഷൻ പ്രവർത്തനങ്ങളിൽ തല്പരരുമായ ആളുകൾ സഹായകൈകൾ നീട്ടുമെന്ന് വിശ്വസിക്കുന്നു. D.D. യോ ചെക്കോ അയയ്ക്കുന്നവർ St. Thomas Mission, Bhilai എന്ന പേരിൽ നമ്മുടെ പേർക്കോ, Abhaya Nikethan, Makodiya എന്ന പേരിൽ Fr. Shaji Baby, St. Thomas Orthodox Cathedral, Ashoka Gardens, Govindapura P.O. Bhopal എന്ന വിലാസത്തിലോ അയയ്ക്കേണ്ടതാണ്.

സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ
ഡയറക്ടർ,
സെന്റ് തോമസ് മിഷൻ, ഭിലായ്.
**P.O. BOX NO. 24,**
**Chhattisgarh State.**

# 25 വർഷത്തെ തുടർച്ചയായ സേവനം......

## ഐപ്പ് വർഗ്ഗീസ്, നാഗ്പൂർ

പല ഇടവകകളിലും 25 വർഷം അല്ലെങ്കിൽ 40 വർഷം തുടർച്ചയായി സൺഡേസ്കൂളിൽ സേവനമനുഷ്ഠിക്കുന്നവരെ ആദരിക്കുന്ന ചടങ്ങുകളെക്കുറിച്ച് കേൾക്കാറുണ്ട്. ഇവർ തീർച്ചയായും ആദരിക്കപ്പെടേണ്ടവർ തന്നെ എന്ന കാര്യത്തിൽ തർക്കമില്ല. പക്ഷേ ഇങ്ങനെ ഒരേ വ്യക്തി തന്നെ നീണ്ട കാലയളവുകൾ ഒരേ സ്ഥാനത്തു തുടരുന്ന രീതി പുനഃപരിശോധിക്കേണ്ടതല്ലേ എന്ന് സംശയിക്കുന്നു. ഒരായുഷ്കാലം മുഴുവൻ അധ്യാപകനായോ ഹെഡ്മാസ്റ്ററായോ സെക്രട്ടറിയായോ സേവനമനുഷ്ഠിക്കുന്ന ഒരു വ്യക്തി ഒരു പരിധിവരെ ആ സൺഡേസ്കൂളിന്റെ വളർച്ചയെ അദ്ദേഹത്തിന്റെ അറിവിലും കഴിവിലും മാത്രം ഒതുങ്ങി നിർത്തുകയല്ലേ ചെയ്യുന്നത്.

സൺഡേസ്കൂൾ വിദ്യാഭ്യാസം

പൂർത്തിയാക്കുന്ന ഒരു വ്യക്തി, ക്രമേണ സൺഡേസ്കൂളിൽ പഠിച്ചതെല്ലാം മറക്കുന്നു. സഭയുടെ വിശ്വാസവും ആരാധനയുടെ അർത്ഥങ്ങളും ഓർത്തിരിക്കുവാനും മറ്റൊരാൾക്ക് പറഞ്ഞുകൊടുക്കുവാനും പലർക്കും കഴിയാറില്ല. മറ്റ് മതവിഭാഗങ്ങൾ ഇത് മുതലെടുക്കുന്നു. കുട്ടികളെ പഠിപ്പിക്കുവാൻ വേണ്ടിയെങ്കിലും പുസ്തകം വായിക്കുന്ന മുതിർന്നവർക്ക് കാര്യങ്ങൾ കൂടുതൽ വ്യക്തമായി മനസ്സിലാവുകയും അറിവുണ്ടാകയും ചെയ്യും അങ്ങനെ സൺഡേസ്കൂൾ കുട്ടികൾക്ക് മാത്രമല്ല ഒരു പരിധി വരെ മുതിർന്നവർക്കും പ്രയോജനപ്പെടും.

സൺഡേസ്കൂൾ പ്രസ്ഥാനത്തെ ഉദാഹരണമായെടുത്ത് പറഞ്ഞെങ്കിലും ഇടവകയിലെ എല്ലാ ചുമതലകൾക്കും ഇത് ബാധകമാണ്. യുവജനപ്രസ്ഥാനം, മർത്തമറിയ സമാജം, എം.ജി.ഒ.സി.എസ്.എം. പള്ളി ഭരണസമിതി തുടങ്ങി എല്ലാ വേദികളിലും ഇത് ബാധകമാക്കണം. ഏതാനും ആളുകൾ മാത്രം തുടർച്ചയായി മദ്ബഹായിൽ ശുശ്രൂഷിക്കുക; കമ്മറ്റി, സൺഡേസ്കൂൾ, ഗായകസംഘം തുടങ്ങിയ പ്രസ്ഥാനങ്ങളും പ്രവർത്തിച്ച് വരുന്നു. മദ്ബഹായിൽ ഏതാനും പേർ മാത്രം സ്ഥിരമായി ശുശ്രൂഷ ചെയ്യുന്നു. ബാഹ്യകേരളത്തിലാകട്ടെ പല പള്ളികളിലും മദ്ബഹയിൽ ശുശ്രൂഷയ്ക്ക് ആളില്ല. എല്ലാ കുടുംബങ്ങളിൽ നിന്നും ഒരാളെങ്കിലും കൈവെയ്പ് സ്വീകരിക്കുകയും തവണകളായി മാസം തോറും ശുശ്രൂഷകൾ മാറിമാറി സേവനം ചെയ്യുകയും വേണം.

ഇടവകാംഗങ്ങൾ മുഴുവൻ ഇടവകയിലെ എല്ലാ പ്രവർത്തനങ്ങളിലും സജീവ പങ്കാളികളാകുവാൻ ഉത്തരവാദിത്വമുള്ളവരാണ്. വി. കുർബ്ബാനയിൽ മാത്രം പങ്കെടുത്തിട്ട് പോകുന്ന രീതി ശരിയല്ല.

വികാരിമാർ ഇത്തരം കാര്യങ്ങൾ ശ്രദ്ധിക്കാറില്ല എന്നുള്ളത് ഖേദകരമായ സത്യമാണ്. പുതുതായി ചാർജെടുക്കുന്ന വൈദികർ, ഇടവകയിൽ കാര്യങ്ങളെല്ലാം കുഴപ്പമില്ലാതെ പോകുന്നു എന്ന് കാണുമ്പോൾ, പ്രത്യേകിച്ച് മാറ്റങ്ങൾക്ക് ശ്രമിക്കാതെ, പ്രശ്ന രഹിതമായ 3 വർഷത്തെ മുൻപിൽ കണ്ടുകൊണ്ട് മാത്രം പ്രവർത്തിക്കാൻ ശ്രദ്ധിക്കുന്നു. ചുരുക്കം പേർ മാത്രമാണ് ഇതിനപവാദം.

ഇടവകയിലെ എല്ലാ കുടുംബങ്ങളിലും നിന്നും പ്രതിനിധികൾ ഇടവകയുടെ ഏതെങ്കിലും പ്രവർത്തനങ്ങളിൽ എപ്പോഴും സജീവ പങ്കാളികളായിരിക്കണം. ഒരേ പദവിയിൽ 2 വർഷത്തിലധികം തുടരാൻ ആരും ശ്രമിക്കരുത്. അങ്ങിനെ എല്ലാ കാര്യങ്ങളും കൂടുതൽ ഗൗരവമായും കാര്യക്ഷമമായും നിർവ്വഹിക്കാൻ എല്ലാവരും ശ്രദ്ധിക്കും. ഒരാൾക്ക് തന്നെ പലപ്പോഴായി പല പദവികളും കൈകാര്യം ചെയ്യാനും സാധിക്കും.

ഈ രീതി, ഇടവകാംഗങ്ങൾ തമ്മിൽ കൂടുതൽ പരസ്പര സഹകരണത്തിന് വഴി തെളിക്കുകയും ഇടവകയുടെ ആത്മീയമായും പൊതുവായും ഉള്ള വളർച്ചയ്ക്ക് സഹായിക്കുമെന്നത് തീർച്ചയാണ്.

> ഒരായുഷ്കാലം മുഴുവൻ അധ്യാപകനായോ ഹെഡ്മാസ്റ്ററായോ, സെക്രട്ടറിയായോ, സേവനമനുഷ്ഠിക്കുന്ന ഒരു വ്യക്തി ഒരു പരിധിവരെ ആ സൺഡേസ്കൂളിന്റെ വളർച്ചയെ അദ്ദേഹത്തിന്റെ അറിവിലും കഴിവിലും മാത്രം ഒതുങ്ങി നിർത്തുകയല്ലേ ചെയ്യുന്നത്.

ലൈബ്രറി

## പവിത്ര രചനകൾ



**ഗ്രന്ഥകർത്താവ്: ഡോ. സാമുവേൽ ചന്ദനപ്പള്ളി , പ്രസാധകർ: സീഡീസ് ബുക്സ് ചന്ദനപ്പള്ളി വില:– 75**

സാഹിത്യനഭസിലെ വെള്ളിനക്ഷത്രമായിരുന്ന ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ വിഖ്യാതമായ "പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പവിത്ര രചനകൾ" എന്ന ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പാണ് ഇപ്പോൾ പ്രസിദ്ധീകരിച്ചിരിക്കുന്നത്. പരുമല തിരുമേനിയുടെ ഊർശ്ലേം യാത്രാവിവരണം, ഇടയലേഖനങ്ങൾ, കല്പനകൾ, പ്രസംഗങ്ങൾ, ലേഖനങ്ങൾ, എന്നിവ ഈ പുസ്തകത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്.

പ്രൗഢഗംഭീരങ്ങളായ പഠനങ്ങൾ ഈ പുസ്തകത്തിന്റെ പ്രത്യേകതയാണ്. അകാലത്തിൽ കൊഴിഞ്ഞുപോയ ആ സാഹിത്യ സാമ്രാട്ടിന് മരണശേഷമുള്ള അനുസ്മരണ പുഷ്പമായി ഈ പുസ്തകത്തെ കാണാം.

## കവിതാരംഗത്തിലെ കൈപ്പാടുകൾ



**ഗ്രന്ഥകർത്താവ്: ഫാ. ഏ. എം. വർഗീസ് പന്തളം. വില:– 30 രൂപ**

ശതാഭിഷിക്തനായ ഫാദർ ഏ. എം. വർഗീസ് പന്തളം പലപ്പോഴായി രചിച്ച കാവ്യകുസുമങ്ങളാണ് ഈ ഗ്രന്ഥത്തിൽ.

ആരാധനാ ഗീതങ്ങളുടെ രീതിയിലും പ്രസിദ്ധമായ നാടൻ പാട്ടുകളുടെ ശീലുകളിലും, എഴുതിയിട്ടുള്ള ഇതിലെ ഗാനങ്ങൾ, വായനാക്ഷമവും, ആലാപനാമൃതവുമാണ്.

അച്ചന്റെ ആഴമായ പഠനത്തിന്റെയും ശ്രേഷ്ഠമായ അനുഭവ സമ്പത്തിന്റെയും ഗന്ധം ഇതിലേ വരികളിൽ തെളിഞ്ഞു നിൽക്കുന്നു.

## ജന്മദിനാഘോഷവും പുസ്തക പ്രകാശനവും

**മല്ലപ്പള്ളി:–** മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 143–ാം ജന്മദിനാചരണവും, "വട്ടശ്ശേരിൽ തിരുമേനി മലങ്കര സഭയുടെ കോട്ട" എന്ന ജീവചരിത്രത്തിന്റെ പ്രകാശനവും ഒക്ടോബർ 28–നു 11 മണിക്കു മല്ലപ്പള്ളി ബഥനി പള്ളിയിൽ നടത്തുന്നതാണ്. യോഗത്തിൽ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിക്കും. റവ. ഡോ. ജോസഫ് ചീരൻ, അഡ്വ. പി.സി. മാത്യു പുലിക്കോട്ടിൽ, ജോസഫ് എം. പുതുശ്ശേരി എം.എൽ.എ., ഡോ. ജോസ് പാറക്കടവിൽ, വെ. റവ. യൂഹാനോൻ റമ്പാൻ, വെ. റവ. ജോൺ മേളാംപറമ്പിൽ റമ്പാൻ, ഉമ്മൻ ജേക്കബ്, കെ. വി. മാമ്മൻ, എന്നിവർ പ്രസംഗിക്കും.

# പുസ്തകം പ്രകാശനം ചെയ്തു

"തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളി ശതാബ്ദിയുടെ നിറവിൽ" എന്ന ചരിത്ര പുസ്തകം ഓർത്തഡോക്സ് സ്റ്റുഡൻസ് സെന്ററിൽ വച്ച് പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ പ്രകാശനം ചെയ്തു.

## അറിയിപ്പ്

പരുമലയിൽ മലങ്കരസഭയുടെ വരിസംഖ്യാ/കുടിശ്ശിഖ അടയ്ക്കാൻ വരുന്നവർ ദയവായി നിങ്ങളുടെ രജിസ്റ്റർ നമ്പർ കൂടി കൊണ്ടുവരണം. രജിസ്റ്റർ നമ്പർ മാസികയുടെ റാപ്പറിൽ നിങ്ങളുടെ അഡ്രസ്സിനു മുകളിലായി രേഖപ്പെടുത്തിയിട്ടുണ്ട്. നവംബറിനുശേഷം ഒരു കാരണവശാലും കുടിശ്ശിഖകാർക്ക് മാസിക അയയ്ക്കുന്നതല്ല.

# ഗവൺമെന്റിന്റെ ജനദ്രോഹ മദ്യനയത്തിന് എതിരെ ശക്തമായ പ്രതിഷേധം

*– ജേക്കബ് റ്റി. ഏബ്രഹാം ഓതറ*

**ഉമയാറ്റുകര:–** മദ്യനിരോധനം വാഗ്ദാനം നൽകി അധികാരത്തിലേറിയ മുന്നണി, വാഗ്ദാന ലംഘനം നടത്തുന്നത് കടുത്ത വഞ്ചനയാണ്. 2000 കള്ള് സഹകരണസംഘങ്ങൾ പിരിച്ചു വിടുന്നതിനായി യു.ഡി.എഫ്. ഉന്നതാധികാര സമിതി തീരുമാനം എടുത്തതായി അറിയുന്നു. പ്രതീക്ഷയോട് കൂടി സ്ത്രീകളുടെ വോട്ട് വാങ്ങി അധികാരത്തിൽ ഏറിയ യു.ഡി.എഫ്. ഗവൺമെന്റ് അധികാര ഭ്രമം മൂത്ത് എന്തും ചെയ്യാമെന്നുള്ള അവസ്ഥയിൽ ആയി. അബ്കാരി മദ്യമാഫിയാമാരുടെ ആഗ്രഹത്തിനനുസരിച്ച് മദ്യഷാപ്പുകൾ തുറന്നു പ്രവർത്തിക്കുന്നത് ഈ സംസ്ഥാനത്തെ ജനങ്ങളോട് ചെയ്യുന്ന വഞ്ചനയാണ്. ഈ തീരുമാനത്തിൽ നിന്നും ഗവൺമെന്റ് പിൻമാറണമെന്നും, ജനോപകാരപ്രദമായ മറ്റു കാര്യങ്ങളിലേക്ക് ഗവൺമെന്റ് ശ്രദ്ധതിരിക്കണമെന്നും, വിവിധയുവജനപ്രസ്ഥാനങ്ങൾ ഗവൺമെന്റിനോട് അഭ്യർത്ഥിച്ചു.



Saramma Varghese, Barbil






# സഭാഭാസുരന് സ്വീകരണം

**69 വർഷം മുമ്പ് കുന്നംകുളം പഴയ പള്ളി അങ്കണത്തിൽ വെച്ചെടുത്ത ഒരു അസുലഭചിത്രം-**



1932 ജനുവരിയിൽ കുന്നംകുളം ഇടവക സന്ദർശിച്ച വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിക്കും, പുത്തൻകാവിൽ ഗീവർഗ്ഗീസ് മാർ പീലക്സീനോസ് തിരുമേനിക്കും കുന്നംകുളം നസ്രാണി യോദ്ധാക്കൾ നൽകിയ ഗാർഡ് ഓഫ് ഓണർ. വട്ടശ്ശേരിൽ തിരുമേനിക്ക് സമീപം അംശവടി പിടിച്ചു നിൽക്കുന്നത് സെക്രട്ടറി മണലിൽ യാക്കോബ് ശെമ്മാശ്ശൻ, പുത്തൻകാവിൽ തിരുമേനിക്ക് സമീപം അംശവടി പിടിച്ചു നിൽകുന്നത് എം. ജെ. സ്ക്കറിയാ ശെമ്മാശ്ശൻ. തിരുമേനിമാർക്ക് അന്ന് നൽകിയ സ്വീകരണ ഘോഷയാത്രക്ക് ഒരു മൈൽ ദൈർഘ്യമുണ്ടായിരുന്നതായി മണലിൽ യാക്കോബ് കത്തനാർ രേഖപ്പെടുത്തിയിട്ടുണ്ട്. ഒക്ടോബർ 31-ന് വട്ടശ്ശേരിൽ തിരുമേനിയുടെ 143-ാം ജന്മദിനം ആഘോഷിക്കുകയാണ്.

ഫോട്ടോ സമ്പാദകൻ:- അഡ്വ പി. സി. മാത്യു പുലിക്കോട്ടിൽ

## പരുമല പെരുന്നാൾ

പ. പരുമല തിരുമേനിയുടെ 99-ാം ഓർമ്മപ്പെരുന്നാൾ 1 ഉം 2 ഉം തീയതികളിൽ നടക്കും. വിപുലമായ പരിപാടികളാണ് ഈ വർഷം. പെരുന്നാളിനോടനുബന്ധിച്ച് ആദ്ധ്യാത്മിക സമ്മേളനങ്ങളും. ധ്യാനപ്രസംഗങ്ങളും നടക്കും. ഒന്നാം തീയതി വൈകിട്ട് തീർത്ഥാടകർക്ക് സ്വീകരണം നൽകും. രണ്ടാം തീയതി പ. കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടക്കും.

## ഡോക്ടറേറ്റ് ലഭിച്ചു



പത്തനംതിട്ട:- അമേരിക്കയിലെ സെന്റ് വ്ളാഡിമർ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നിന്നു പാസ്റ്ററൽ തിയോളജിയിൽ ഫാദർ എം. എസ്. ജോൺ MA BD MTH ന് ഡോക്ടറേറ്റു ലഭിച്ചു. ബഹു. അച്ചൻ തുമ്പമൺ ഏറം സെന്റ്. ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവും ബറോഡ M.G.M. Higher Secondary School പ്രിൻസിപ്പാളും ആണ്.

## ഡോക്ടറേറ്റ് ലഭിച്ചു



കേരള സർവ്വകലാശാലയിൽ നിന്നു മോളിക്യുലാർ ബയോളജിയിൽ ഡോക്ടറേറ്റു നേടിയ സ്വപ്ന അല്ക്സ്. കേരള കാർഷിക സർവകലാശാലയിലെ ബയോടെക്നോളജി വിഭാഗം അസിസ്റ്റന്റ് പ്രഫസറാണ്. ആദിച്ചനല്ലൂർ സെന്റ് ബഹനാൻസ് ഇടവകാംഗം. തച്ചിരഴികത്ത് ടി.ഓ. ജേക്കബിന്റെ മകൻ അലക്സ്. ടി. ജേക്കബിന്റെ (അസിസ്റ്റന്റ് മാനേജർ, ഗലീലിയോ ഇന്ത്യ) ഭാര്യയും, കണ്ടത്തിൽ കെ. സി. ഈനോസിന്റെ മകളുമാണ്.

## മലങ്കരസഭയുടെ ഓഫീസ് പരുമലയിൽ

പരുമല പെരുന്നാളിനോടനുബന്ധിച്ച് മലങ്കരസഭയുടെ ഓഫീസ് ഈ വർഷവും പരുമലയിൽ ഉണ്ടായിരിക്കും. വരിസംഖ്യ/കുടിശ്ശിഖ സ്വീകരിക്കുന്നതാണ്.

പരുമല സ്മൃതി പ്രീ. പബ്ലിക്കേഷൻ ബുക്കിംഗ് നവ. ഒന്നാം തീയതി പരുമലയിൽ വച്ച് പ. കാതോലിക്കാ ബാവാ തിരുമേനി ഉദ്ഘാടനം ചെയ്യുന്നു.




## റവ. ഡോ. വി. സി. ശമുവേൽ ട്രോഫി - ഉപന്യാസമത്സരം

വേദശാസ്ത്രജ്ഞൻ, ചരിത്ര ഗവേഷകൻ, ദാർശനികൻ, സഭൈക്യ മതസൗഹാർദ്ദ വക്താവ്, ബഹുഭാഷാപണ്ഡിതൻ തുടങ്ങി ബഹുമുഖ മേഖലകളിൽ ആഗോളതലത്തിൽ അംഗീകാരം നേടിയ പ്രശസ്തനും ഭാരത സഭയുടെ തദ്ദേശവല്ക്കരണത്തിനും വ്യക്തിത്വവികസനത്തിനും നൂതനവും അനശ്വരവുമായ സംഭാവനകൾ നല്കിയ റവ. ഡോ. വി.സി. ശമുവേലിന്റെ ദർശനങ്ങൾ പ്രചരിപ്പിക്കുന്നതിനും, സ്മരണയ്ക്കുമായി സ്ഥാപിതമായ എക്യുമെനിക്കൽ ഫോറം അഖിലേന്ത്യാ തലത്തിൽ ഉപന്യാസ മത്സരം നടത്തുന്നു.

'ക്രൈസ്തവസഭയും തദ്ദേശവല്ക്കരണവും' - 'Christianity and Indigenization' എന്ന വിഷയത്തിൽ ഇംഗ്ലീഷിലും മലയാളത്തിലും പത്തു പുറത്തിൽ കവിയാതെയുള്ള ലേഖനങ്ങൾ പോസ്റ്റ്, ഇ.മെയിൽ വഴി ഒക്ടോബർ 30-നകമായി കിട്ടത്തക്കവണ്ണം അയയ്ക്കുക.

രണ്ടു വിഭാഗത്തിലെയും ഏറ്റവും നല്ല ഒന്നും രണ്ടും സ്ഥാനങ്ങൾ കരസ്ഥമാക്കുന്ന രചനകൾക്ക് വി.സി. ശമുവേൽ മെമ്മോറിയൽ ട്രോഫി, കാഷ് അവാർഡ്, സർട്ടിഫിക്കറ്റ് എന്നിവ നല്കുന്നു. അർഹത നേടുന്ന മറ്റു രചനകൾക്കും മെറിറ്റ് സർട്ടിഫിക്കറ്റു നൽകുന്നതാണ്. വിശദ വിവരങ്ങൾക്കു ബന്ധപ്പെടുക: റവ. ഡോ. വി. സി. ശമുവേൽ എക്യുമെനിക്കൽ ഫോറം, പോസ്റ്റ് ബോക്സ് നംബർ 9, കോന്നി, കേരളാ-689 691. e-mail:- vcsinc@md5.vsnl.net.in

## ഡോ. ജോസ് പാറക്കടവിലിന് ബെർക്ക്മാൻസ് അവാർഡ്



തിരുവല്ല: സംസ്ഥാനത്തെ ഏറ്റവും മികച്ച കോളജ് അധ്യാപകനുള്ള സെന്റ് ബെർക്ക്മാൻസ് അവാർഡ് തുരുത്തിക്കാട് ബി.എ.എം. കോളജ് പ്രിൻസിപ്പൽ ഡോ. ജോസ് പാറക്കടവിലിന് ലഭിച്ചു. 15,001 രൂപയും പ്രശസ്തി പത്രവും സ്മാരക ഫലകവും അടങ്ങുന്ന അവാർഡ് എസ്. ബി. കോളജിലെ പൂർവ്വ വിദ്യാർത്ഥികൾ ഏർപ്പെടുത്തിയതാണ്. അധ്യാപനത്തിലുള്ള മികവ്, അക്കാദമിക നേട്ടങ്ങൾ, സാമൂഹിക സേവന പങ്കാളിത്തം എന്നിവയായിരുന്നു അവാർഡ് നിർണയത്തിന്റെ മാനദണ്ഡങ്ങൾ.

1972-ൽ ബി.എ.എം. കോളജിലെ മലയാള വിഭാഗത്തിൽ അധ്യാപകനായ ഡോ. ജോസ് പാറക്കടവിൽ 1988 മുതൽ പ്രിൻസിപ്പാളാണ്. മലങ്കര ഓർത്തഡോക്സ് സഭയിലെ വിവിധ സംഘടനകളിൽ അദ്ദേഹം അംഗമാണ്. ഗാന്ധിയൻ, മദ്യവർജന പ്രവർത്തകൻ, പ്രഭാഷകൻ, ഗ്രന്ഥകർത്താവ് എന്നീ നിലകളിൽ അറിയപ്പെടുന്നു.

## സെന്റ്. ഗ്രീഗോറിയോസ് കണ്ണാശുപത്രി ഉദ്ഘാടനം ചെയ്തു



ഹൈദരബാദ്: ഹൈദരബാദിലുള്ള ലോകപ്രശസ്തമായ L.V. Prased Eye Hospital ന്റെ സഹകരണത്തോടെ, യാചാരം സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാമിന്റെ ചുമതലയിൽ 2001 ആഗസ്റ്റ് 19-ാം തീയതി Eye Hospital പ്രവർത്തനം ആരംഭിച്ചു. ഉദ്ഘാടന സമ്മേളനത്തിൽ മാനേജർ റവ.ഫാ. ജീ. തോമസ് സ്വാഗതം ആശംസിച്ചു. പ്രോജക്ടിനെക്കുറിച്ചുള്ള സംക്ഷിപ്ത വിവരണം ഡോ. പി.ഐ. മോഹൻ നൽകി. അഭി. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു. പ്രസ്തുത സമ്മേളനത്തിൽ അഭിവന്ദ്യ സഖറിയാ മാർ അന്തോനിയോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നിവർ സംബന്ധിച്ചു. Dr. G.N. Rao (Director L.V. prasad Eye Institute) ഉദ്ഘാടന കർമ്മം നിർവ്വഹിച്ചു. Dr. J.P. David(Delegate, OEU, Canada), Dr. Lalit Dandona, Rev. Fr. C.A. Issac, Mr. Vankateswaralu, Mr. Narayanangoud, Mr. Govardhan Rao, Anantha Reddy എന്നിവർ ആശംസകൾ നേർന്നു. ഡയറക്ടർ റവ. റവ. കെ. ഐ. ഫിലിപ്പ് റമ്പാൻ നന്ദി അർപ്പിച്ചു. ജാതിമതവർഗ്ഗഭേതമെന്യേ എല്ലാവർക്കും സൗജന്യനിരക്കിൽ ഇവിടെ ശുശ്രൂഷ നൽകുക എന്നതാണ് ഗ്രാമീണ ദേശത്ത് രൂപം പ്രാപിച്ച ഈ സ്ഥാപനത്തിന്റെ ലക്ഷ്യം.

## വിദ്യാഭ്യാസ ധന സഹായം നല്കി

ദോഹ:- ദോഹ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിലെ യുവജന പ്രസ്ഥാനം യൂണിറ്റ് കേരളത്തിലെ സാമ്പത്തികമായി പ്രയാസപ്പെടുന്ന മാതാപിതാക്കളുടെ കുട്ടികൾക്ക് പഠിക്കുന്നതിനായി ധനസഹായം നൽകി.

വിവിധ ക്ലാസ്സുകളിൽ പഠിക്കുന്ന 17 വിദ്യാർത്ഥികൾക്ക് 46500 രൂപ വിദ്യാഭ്യാസ ധനസഹായമായി നല്കി.

# സൺഡേസ്ക്കൂൾ വാർത്ത

## സഹപാഠ്യ മത്സരങ്ങൾ

സൺഡേസ്ക്കൂൾ അസ്സോസിയേഷൻ എല്ലാവർഷവും ആഗസ്റ്റ് മുതൽ നവംബർ വരെയായി സ്കൂൾ, ഡിസ്ട്രിക്ട്, ഭദ്രാസനം, സോണൽ എന്നീ തലങ്ങളിലായി മത്സരങ്ങൾ നടത്തിവരുന്നു. ഇവ ക്രമീകരിച്ചിരിക്കുന്നത് കുട്ടികളിലെ നൈസർഗ്ഗിക വാസനകളെ പ്രോത്സാഹിപ്പിക്കുന്നതിനും അവയെ വികസിപ്പിക്കുന്നതിനുമായിരുന്നു എന്നാൽ അനുഭവത്തിന്റെ വെളിച്ചത്തിൽ ഇപ്പോൾ അന്യാവശ്യ മത്സരത്തിനും അസുഖകരമായ പല സന്ദർഭങ്ങളും സൃഷ്ടിക്കുവാൻ രക്ഷാകർത്താക്കളും, അദ്ധ്യാപകരും മറ്റു പ്രവർത്തകരും വശംവദരാകുന്നതായി കാണുന്നു. ഈ രീതി അവസാനിപ്പിച്ചേ മതിയാകൂ.

മത്സരത്തിന് നിയമങ്ങളും ചട്ടങ്ങളും വ്യവസ്ഥകളുമെല്ലാം കാലാകാലങ്ങളിൽ വ്യക്തമായി നേരത്തേ നൽകുന്നതും ജൂൺ, ജൂലൈ മാസങ്ങളിൽ സർക്കുലർ മുഖേന ബന്ധപ്പെട്ട എല്ലാവരെയും അറിയിക്കുന്നതുമാണ്. എന്നാൽ ഇവ വായിച്ച് അറിയുന്നതിനും അറിയിക്കേണ്ടവരെ എല്ലാ തലങ്ങളിലും യഥാസമയം അറിയിക്കുന്നതിനും പലരും ശ്രദ്ധിക്കാത്തതുകൊണ്ട് പരാതികളും മറ്റും പൊന്തിവരുകയാണ്. വളരെ നിഷ്പക്ഷമായി കാര്യങ്ങൾ നടത്തുവാൻ ശ്രദ്ധിച്ചാൽ പോലും എവിടെയെങ്കിലും ഒരു വീഴ്ച വന്നാൽ അതു മൂലം പലതും അലങ്കോലപ്പെടുന്നു. സോണൽ ലവലിൽ നടത്തപ്പെടുന്ന മത്സരങ്ങൾക്ക് കേന്ദ്രത്തിൽ നിന്നു പരിപാടികൾ വില ഇരുത്തുവാൻ യോഗ്യരായ വ്യക്തികളെ, വളരെ കൃത്യമായി വിലയിരുത്തുന്നതിന് ആവശ്യമായ കാര്യങ്ങൾ മുന്നിൽ കണ്ട് മനസ്സിലാക്കി രേഖകളാക്കി നൽകി വരുന്നുണ്ട്. എന്നിരുന്നാലും മത്സരത്തിന് തയ്യാറായി വരുന്നവർ ഓരോരുത്തരും തങ്ങൾ വിജയികൾ എന്ന് അവകാശപ്പെടുന്നതുകൊണ്ട് ഫലം അവർക്ക് അനുകൂലമല്ലെങ്കിൽ വിലയിരുത്തലിനെ ചോദ്യം ചെയ്യുന്നു. മത്സരവുമായി യാതൊരു ബന്ധവുമില്ലാത്തവരെയാണ് നിയമിക്കുന്നത് അതുകൊണ്ട് അങ്ങനെ അവരെ അവിശ്വസിക്കുന്നത് വളരെ അപകടകരമാണ്. ഇവിടെ പരസ്പര വിശ്വാസമാണ് ആവശ്യം അതിന് മുഖ്യ വില നൽകണം. ഒരാത്മീയ പ്രസ്ഥാനം നടത്തുന്ന മത്സരങ്ങളിൽ അതിന്റേതായ സത്യസന്ധതയും വിശ്വാസവും ഉണ്ടായേ മതിയാകൂ അതുകൊണ്ട് മാത്രമേ മത്സരങ്ങളുടെ യഥാർത്ഥ പ്രയോജനം ഉണ്ടാകുകയുള്ളു.

ഈ വർഷത്തെ മത്സരങ്ങളിൽ ചില മാറ്റങ്ങൾ വരുത്തിയിരുന്നത് സർക്കുലറിൽ തന്നെ പ്രത്യേകം കോളത്തിൽ കാണിച്ചിരുന്നു. അദ്ധ്യാപകരും കുട്ടികളും രക്ഷാകർത്താക്കളും അത് പ്രത്യേകം ശ്രദ്ധിക്കണം.

സമൂഹഗാനത്തിനുള്ള പാട്ടുകൾക്ക് ചില പ്രത്യേക ഭാഗങ്ങളാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. പഴയതുപോലെ ആരാധനാഗീതങ്ങളിലെ ഏതുപാട്ടും പാടാവുന്നതല്ല. ശ്രദ്ധിക്കുക 2001-ലെ നാലാം നമ്പർ സർക്കുലർ 3-ാം പേജിൽ വ്യക്തമായി ചേർത്തിട്ടുണ്ട്. എല്ലാ തലങ്ങളിലും എഴുത്തു പരീക്ഷകളുടെ ഉത്തരക്കടലാസ്സുകൾ മത്സര സ്ഥലത്തു വച്ച് പരിശോധിച്ച് വിധി നിർണ്ണയിക്കണം. പരാതി ഉള്ളവർ ഫലം പറഞ്ഞ് 15 മിനിട്ടിനുള്ളിൽ രേഖാമൂലം ചീഫ് സൂപ്രണ്ടിനു സമർപ്പിക്കണം. അവിടെ രൂപീകരിച്ചിട്ടുള്ള അപ്പീൽ കമ്മറ്റി അത് പരിശോധിച്ച് ഫലം പ്രഖ്യാപിക്കും അതിൻമേൽ അപ്പീൽ അനുവദിക്കുന്നതല്ല.

## ബാഹ്യ കേരള ഭദ്രാസ പ്രവർത്തനം

കേരളത്തിനു വെളിയിലുള്ള ഭദ്രാസനങ്ങളിൽ സൺഡേസ്ക്കൂൾ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനും പുരോഗമിപ്പിക്കുന്നതിനുമുള്ള നടപടികൾ സ്വീകരിച്ചു കഴിഞ്ഞു. പുതിയ സിലബസ് ആവിഷ്ക്കരിച്ച് അംഗീകരിച്ചു. പാഠങ്ങൾ എഴുതുവാനുള്ള ശ്രമം ആരംഭിച്ചു. ബാഹ്യകേരള ഭദ്രാസനങ്ങളിലെ ആവശ്യങ്ങളും സാഹചര്യങ്ങളും പ്രശ്നങ്ങളും പ്രത്യേകമായി പരിഗണിച്ചു കൊണ്ടാണ് പാഠങ്ങൾ എഴുതുന്നത്.

ഒ.വി.ബി.എസ്: പുതിയ പാഠ പദ്ധതി പ്രകാരമുള്ള പാഠങ്ങൾ എഴുതുവാൻ കഴിവുറ്റ വ്യക്തികളെ ചുമതലപ്പെടുത്തി. സമയബന്ധിതമായി പ്രവർത്തനങ്ങൾ നടക്കുകയാണ്. സാമ്പത്തിക ബാധ്യത വളരെയുണ്ടാകുന്നതാണ് മേൽപ്പറഞ്ഞ രണ്ടു സംരംഭങ്ങളും. എങ്കിലും ധൈര്യമായി മുമ്പോട്ടു പോവുകയാണ്.

**ഫാദർ റ്റി. ജെ. ജോഷ്വ**
**ഡയറക്ടർ ജനറൽ**

*8-ാം പേജിൽ നിന്നു തുടർച്ച*

വീടിന്റെ ഓലപ്പുരയിലൂടെ പത്തി വിടർത്തി ഇഴഞ്ഞു വരുന്ന മൂർഖൻ - അമ്മേ! അതോർത്തപ്പോൾ അവൻ ഞെട്ടിപ്പോയി.

ഓഫീസിലിരിക്കുന്ന തടിച്ച കുടവയറന്റെയരികിൽ ജോസഫ് പണം കൊടുത്തു. പുഴക്കടവിൽ ജോസഫ് ഭവൻ- വീട്ടു പേര് പറഞ്ഞപ്പോൾ അയാൾ തലയുയർത്തി.

"ക്രിസ്തുമസും, ന്യൂഇയറും, സഭാദിവസവുമൊക്കെ കുടിശ്ശിക കിടക്കുവാ ഇതെഴുതിയാലെങ്ങനാ?

അയാൾ പറഞ്ഞതൊന്നും ജോസഫിനു മനസ്സിലായില്ല. അവന്റെ ശ്രദ്ധ മുഴുവൻ കരിമരുന്ന് പ്രയോഗത്തിന് എത്തിയവരിലായിരുന്നു. രസീത് വാങ്ങി പോക്കറ്റിലിട്ട് അവൻ കമ്പക്കാരുടെ അടുത്തെത്തി. പല വലുപ്പത്തിൽ നിരത്തി വച്ചിരിക്കുന്ന അമിട്ടുകൾ, പടക്കങ്ങൾ. ഇതിന് എന്തു വിലയായിരിക്കും. ദീപാവലിക്ക് ഒരു ചെറിയ ഗുണ്ടു വാങ്ങിയതിനുതന്നെ 5 രൂപയായി. ഈ ഒരു അമിട്ടിന്റെ കാശു കിട്ടിയിരുന്നെങ്കിൽ മരുന്നിന് തികയുമായിരുന്നു. പെട്ടെന്ന് പാമ്പ് പത്തി വിടർത്തി അവന്റെ മനസ്സിലേക്ക് ഓടിവന്നു. അയ്യോ! അവൻ അവിടം വിട്ടു. നേരെ മരുന്നു കടയിലെത്തി.

രാത്രിയിൽ മുറ്റത്തെ തെങ്ങിൽ ചാരി പുഴയ്ക്കുള്ളിലെ ഓളങ്ങളിൽ തെളിയുന്ന അമ്പിളിമാമനെ ജോസഫ് നോക്കി നിന്നു. വീട്ടിനുള്ളിൽ നിന്നും ആസ്ത്മാ മൂലം ഞരങ്ങി ശ്വാസോച്ഛ്വാസം നടത്തുന്ന അപ്പായുടെ ശബ്ദം കേൾക്കുന്നു. ഇന്ന് അസുഖം അല്പം കൂടുതലാണ്. ഠേ! ശബ്ദം കേട്ട് ഞെട്ടിത്തെറിച്ച അവൻ ആകാശത്ത് ഒരു വർണ്ണക്കുട കണ്ടു. കരിമരുന്നു പ്രയോഗം തുടങ്ങിക്കഴിഞ്ഞു. ശബ്ദം കേട്ട് ഇറങ്ങി വന്ന കുഞ്ഞു പെങ്ങൾ അമ്പരന്നു നില്ക്കുകയാണ് "ചേട്ടാ നമുക്കൊക്കെ കാണാനാണോ ഇത്ര ഉയരത്തിൽ ഇത് പൊട്ടിക്കുന്നത്?" അവളുടെ ചോദ്യത്തിൽ ഉത്തരം മുട്ടിയെങ്കിലും അവൻ പറഞ്ഞു. "അത് പിന്നെ സഹദായും മറ്റു വിശുദ്ധരുമൊക്കെ സ്വർഗ്ഗത്തിലല്ലേ ഉള്ളത്? അവർക്ക് ഒന്നു കൂടി വ്യക്തമായി കാണാനാരിക്കും"

അവന് അത്രയേ അറിയാമായിരുന്നുള്ളൂ "വാ നമുക്ക് കഞ്ഞി കുടിക്കാം. അവർ ആകാശപൂത്തിരി കണ്ട സന്തോഷത്തോടെ വീട്ടിനുള്ളിലേക്ക് കയറി.

തോമസ് പി. കൊട്ടാരക്കര

SEVENTEEN YEARS TODAY

18-10-2001

# IN EVER LOVING MEMORY OF



## BRIJMON

Theruvil - Hill View, Devalokam, Kottayam

*Greatly Loved*

*and*

*Deeply Grieved*

**Sorrowing Mummy and Daddy**

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2001
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038

78th Birthday
2nd October, 2001

D K
61, 4th Main 1st cross
Hal 3rd Stage
Tippasandra
Bangalore
560075



H.G.Dr.Stephanos Mar Theodosius
Director, Abhaya Niketan, Makodia.

# ABHAYA NIKETAN

## A VILLAGE MISSION PROJECT, MAKODIA, HOSHANGABAD, M.P.

Under the active and able leadership of our Director, this mission is afoot and aspiring for new avenues. Help and necessary sources have been made accessible for more than 50000 people in about 72 villages.

### ACTIVITIES

- Community Health Centre
- Mobile Clinic Services
- Medical Check-up Camps
- Monthly Health Day
- Dai Training
- Self Help Groups
- Balawadi/Anganwadi
- Hindi Medium School
- Health Education
- Awareness Classes
- Capacity Building
- Home Visits

★ 4 Bedded Hospital under Construction ★

***Your Financial assistance is solicited***

Donations through Cheque/Draft should be send in favour of **'Abhaya Nikethan, Bhopal'** to the below mentioned address.

Fr. Shaji Mukadiyil, President, Abhaya Niketan,
St. Thomas Orthodox Cathedral, 60, Ashoka Garden, Govindpura,
Bhopal, MP - 462023. Phone - (0755) 582544, 600294

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT CATHOLICATE PRESS, KOTTAYAM-38. CHIEF EDITOR REV. DR. JACOB KURIAN. RS. 5/-